THE
CHURCH WEEKLY

| Vol IX | SUNDAY 31 ST JULY 1955 | PRICE 2 ANNAS A COPY | NO. 30 |
|---|---|---|---|

# RELIGION:

## Is it an element of man's spiritual life?

**Rev. Paul Tillich**

*Graduate Professor of Philosophical Theology at the Union Theological Seminary in U.S.A.*

The title of this article is in itself a problem· Even before one's saying anything about it, one is questioned from two sides· Some Christian Theologians will ask whether religion is here considered as a creative element of the human spirit rather than as a gift of divine revelation· And if one replies that religion is an aspect of man's spiritual life, they will turn away·

And some secular scientists will ask whether religion is to be considered a lasting quality of the human spirit instead of an effect of changing psychological and sociological conditions And one answers that religion is a necessary aspect of man's spiritual life, they turn away like the theologians, but in an opposite direction

This situation shows an almost schizophrenic split in our collective consciousness, a split which threatens our spiritual freedom by driving the contemporary mind into irrational and compulsive affirmations or negations of religion. And there is as much compulsive reaction to religion on the scietific side as there is on the religious side Therefore, it is very fitting that a symposium which is guided by the idea of human freedom deal with the religious aspect of the human spirit·

### Real Point

Those theologians who deny that religion is an element of man's spiritual life have a real point· According to them, the meaning of religion is that man received something which does not come from him, but which is given to him and may stand a ainst him· They insist that the relation to God is not a human possibility and that God must first relate Himself to man·

One could summarise the intention of these theologians in the sentence that religion is not a creation of the human spirit (spirit with a small s) but a gift of the divine Spirit Spirit with a capital S)· Man's spirit, they would continue, is creative with respect to itself and its world, but not with respect to God With respect to God, man is receptive and only receptive. He has no freedom to relate himself to God This, they would add, is the meaning of the classical doctrine of the Bondage of the Will as developed by Paul, Augustine, Thomas, Luther, and Calvin. In the face of these witnesses, we must certainly ask: Is it then justified to speak of religion as an aspect of the human spirit?

The opposite criticism of the title of this talk also has its valid point It comes from the side of the sciences of man psychology, sociology, anthropology and history They emphasize the infinite diversity of religious ideas and practices, the mythological character of all religious concepts, the existence of many forms of non-religion in individuals and groups· Religion they say (with the philosopher Comte) is characteristic for a special stage of human development (the mythological stage) but it has no place in the scientific stage in which we are living. Religion, according to this attitude, is a transitory creation of the human spirit but certainly not an essential quality of it·

If we analyze carefully these two groups of arguments, we discover the surprising fact that although they come from opposite directions, they have something definite in common Both the theological and the scientific critics of the belief that religion is an aspect of the human spirit define religion as man's relation to divine beings, whose existence the theological critics assert and the scientific critics deny But it is just this idea of religion which makes any understanding of religion impossible

If you start with the question whether God does or does not exist, you can never reach Him; and if you assert that He does not exist: A God about whose existence or non-existence you can argue is a thing beside others within the universe of existing things· And the question is quite justified whether such a thing does exist and the answer is equally justified that it does not exist· It is regrettable that scientists belive that they have refuted religion when they rightly have shown that there is no evidence whatsoever for the assumption that such a being exists·

Actually, they have not only not refuted religion, but they have done it a considerable service They have forced it to reconsider and to restate the meaning of the tremendous word **God**. Unfortunately, many theologians make the same mistake

They begin their message with the assertion that there is a

# പുസ്സിഫുട് ജോൺസനും കള്ളുകുടിയും

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

കള്ളുകുടി അമേരിക്കയിൽ തീരെ നിർത്തുവാൻ ശ്രമിച്ചവരിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു പുസ്സിഫുട്ട് ജോൺസൻ ആകുന്നു. മനുഷ്യകുലത്തെ അധഃപതനത്തിലേക്കു കൊണ്ടുവരുന്ന കള്ളുകുടി ക്രമേണ ലോകത്തിൽ തീരെ ഇല്ലാതാക്കണമെന്നുള്ള ഉദ്ദേശത്തോടെ ആളുകളെ പ്രബോധിപ്പിച്ചുകൊണ്ടു ലോകം മുഴുവൻ സഞ്ചരിച്ചുവരവെ, നമ്മുടെ ഇന്ത്യാരാജ്യത്തിലും കുറെ മുമ്പു വന്നു പല പ്രധാന പട്ടണങ്ങളിലും അദ്ദേഹം പ്രസംഗിക്കയുണ്ടായി. ന്യൂയോക്കു സംസ്ഥാനത്തിൽ കവൻട്രി എന്ന ഗ്രാമത്തിലാണു ജോൺസൻ 1862-ൽ ജാതനായതു്. കൃഷിക്കാരായ തന്റെ അമ്മയച്ഛന്മാർ കള്ളു തൊടുകപോലും ചെയ്യാത്തവരായിരുന്നു. അമ്മയുടെ ഉൽകൃഷ്ടമായ ജീവിതമാണു തന്റെ സ്വഭാവത്തെ രൂപവൽക്കരിച്ചതെന്നു ജോൺസൻ പലപ്പോഴും പറയാറുണ്ടായിരുന്നു. എന്നുമാത്രമല്ല, ആ ഗുണവതിയുടെ ഛായാപടം എപ്പോഴും അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്നുതാനും. ആദ്യം അദ്ധ്യാപകന്റെ ജോലിയാണു് അദ്ദേഹം നോക്കിയതു്; വികൃതികളായ കുറെ വിദ്യാർത്ഥികളെ നല്ലപാഠം പഠിപ്പിച്ചു് ആട്ടിൻകുട്ടിയെപ്പോലെ ശാന്തന്മാരാക്കിത്തീർത്തു. അതിന്റെ ശേഷം പത്രപ്രവർത്തനം ചെയ്തും പുസ്തകങ്ങൾ എഴുതിയും കള്ളുകുടിയുടെ ദോഷങ്ങളെപ്പറ്റി അമേരിക്കയിൽ ഒരു വലിയ പൊതുജനബോധം ഉണ്ടാക്കി. 1906-ൽ കള്ളുവ്യാപാരം നിർത്തലാക്കുവാനുള്ള സ്പെഷ്യൽ ഓഫീസറായി സർക്കാർ ജോൺസനെ പ്രതിമാസം 7500 രൂപ ശമ്പളത്തിൽ നിയമിച്ചു. ഈ നിലയിൽ പ്രസിഡണ്ടു റൂസ്‌വെൽട്ടു് ജോൺസനെ വേണ്ടവിധത്തിൽ സഹായിക്കയുണ്ടായി. ഇക്കാലത്തു് ഏതെല്ലാം തരത്തിലുള്ള അപകടങ്ങളിലും കഷ്ടപ്പാടുകളിലും കൂടി ജോൺസൻ കടന്നുപോയി എന്നുള്ളതു വർണ്ണിപ്പാൻ അസാദ്ധ്യം. ഇവയ്ക്കൊത്തവണ്ണമുള്ള ധൈര്യം, നിഷ്ഠ, സൌമ്യത എന്നീ ഗുണങ്ങൾ അദ്ദേഹം പ്രദർശിപ്പിക്കയുണ്ടായി. ലണ്ടനിൽ ജോൺസനു് എതിരായി സർവ്വകലാശാലാവിദ്യാർത്ഥികൾ നടത്തിയ ഒരു ലഹളയിൽ വച്ചു് അദ്ദേഹത്തിനു കല്ലേറു കൊള്ളുകയും, കണ്ണട പൊട്ടി താഴെ വീഴുകയും, ഒരു കണ്ണിൽ ഒരു കണ്ണാടിച്ചില്ലു തറച്ചു് അനേക ദിവസങ്ങൾ അദ്ദേഹം ദുസ്സഹമായ വേദന സഹിക്കയും ചെയ്തു. ഒടുവിൽ ആ കണ്ണു കീറിയെടുത്തുകളയേണ്ടിവന്നു. തൽസ്ഥാനത്തു കണ്ണു കണ്ണാടികൊണ്ടു നിർമ്മിച്ചുവച്ചിരിക്കയാൽ കാഴ്ചയ്ക്കു് ഒറ്റക്കണ്ണനാണെന്നു തോന്നുകയില്ല.

"ഒറ്റക്കണ്ണൻ ചിറ്റപ്പാ, തന്റെ
മറ്റേക്കണ്ണും പൊട്ടിപ്പോം"

എന്നു ജോൺസന്റെ ശത്രുക്കൾ അദ്ദേഹത്തെ ശപിച്ചിരിക്കണം. ഈ കഷ്ടപ്പാടുകളിൽ ഒന്നിലും അദ്ദേഹം ഒരു കോപവാക്കും ഉച്ചരിച്ചില്ല. ബ്രിട്ടീഷ് പ്രജകൾ ചെയ്ത ഉപദ്രവമാകകൊണ്ടു ബ്രിട്ടീഷ് ഗവണ്മെന്റിൽ നിന്നു കണ്ണിനു പകരം ഒരു വലിയ തുക അദ്ദേഹത്തിനു കൊടുത്തപ്പോൾ ജോൺസൻ അതിൽനിന്നു് ഒരു പൈ പോലും സ്വീകരിച്ചില്ല. ഒരിക്കൽ ഹാസ്റ്റൽ എന്ന പട്ടണത്തിലെ ഒരു വലിയ മദ്യവ്യാപാരി തന്റെ പട്ടണത്തിൽ ജോൺസൻ കാലെടുത്തുകുത്തിയാൽ അദ്ദേഹത്തെ താൻ വെടിവയ്ക്കുമെന്നു പരസ്യമായി അദ്ദേഹത്തെ അറിയിച്ചു. ജോൺസൻ വേഷംമാറി കുതിരപ്പുറത്തു് ഓടിച്ചു് ഹാസ്റ്റലിൽ എത്തി, കാൽനടയായി മത്തുപിടിച്ചവനെപ്പോലെ മദ്യവ്യാപാരശാലയിലേക്കു കയറിച്ചെന്നു. ഒരു വെള്ളിഡോളർ വലിച്ചെറിഞ്ഞുകൊടുത്തിട്ടു കുടിക്കുവാൻ തരണമെന്നു് ആവശ്യപ്പെട്ടു. വ്യാപാരി ഒരു കുപ്പി കള്ളെടുത്തു കൊടുത്തു. ജോൺസൻ കോപത്തോടെ കള്ളുകുപ്പി ദൂരെ എറിഞ്ഞിട്ടു വീര്യമുള്ള "നരകാഗ്നി"യാണു തനിക്കു് ആവശ്യമെന്നു പറഞ്ഞു. വ്യാപാരി ഉള്ളറയിലേക്കു കടന്നു് അഗ്നിമയമായ ഒരു കുപ്പി ചാരായം എടുത്തുകൊണ്ടുവന്നു കൊടുത്തയുടനെ കുറെ പുകയിലയും വേണമെന്നു ജോൺസൻ ആവശ്യപ്പെട്ടു. വ്യാപാരി പുകയില എടുപ്പാൻ പുറകോട്ടു തിരിഞ്ഞപ്പോൾ ജോൺസൻ പുറകിൽ നിന്നു വ്യാപാരിയുടെ രണ്ടു കീശയിൽ ഇട്ടിരുന്ന രണ്ടു കൈത്തോക്കുകൾ രണ്ടു കൈകൊണ്ടും എടു

highest being called God, whose authoritative revelations they have received. They are more dangerous for religion than the so-called atheistic scientitsts They take the first step on the road which inescapably leads to what is called atheism. Theologians who make of God a highest being who has given some people information about Himself provoke inescapably the resistence of those who are told they must subject themselves to the authority of this information.

ത്തു് അയാളെ അറസ്റ്റ് ചെയ്തു തടവിലാക്കി. ഇങ്ങനെയാണു "പൂസ്സിഫൂട്ട്" (പൂച്ചക്കാലൻ) എന്ന പേരു് അദ്ദേഹത്തിനു സിദ്ധിച്ചതു്. പൂച്ചയുടെ പാദങ്ങൾക്കു വളരെ മാർദ്ദവമുള്ളതുകൊണ്ടു് അതു നടക്കുമ്പോൾ യാതൊരു ശബ്ദവും ഉണ്ടാകയില്ലല്ലോ. ഇപ്രകാരം ആരും അറിയാതെ പതുങ്ങിനടന്നു് അദ്ദേഹം ആറായിരം വ്യാപാരികളെ അറസ്റ്റ് ചെയ്തു. വിശുദ്ധ പൌലോസ് ശ്ലീഹായെപ്പോലെ ജോൺസനും ഇപ്രകാരം പറയാം: "ഞാൻ പലപ്പോഴും യാത്ര ചെയ്തു. നദികളിലെ ആപത്തു്, കള്ളന്മാരാലുള്ള ആപത്തു്, സ്വജനങ്ങളാലുള്ള ആപത്തു്, ജാതികളാലുള്ള ആപത്തു്, പട്ടണത്തിലെ ആപത്തു്, കാട്ടിലെ ആപത്തു്, കടലിലെ ആപത്തു്, കള്ളസ്സഹോദരന്മാരാലുള്ള ആപത്തു്, അദ്ധ്വാനം, പ്രയാസം .. എന്നിവ ഞാൻ സഹിച്ചു."

1921 സെപ്റ്റംബർ മാസം 14—ാം തീയതി റോമായിലെ വത്തിക്കാൻ അരമനയിൽ നിന്നു പുറപ്പെട്ട ബെനിഡിക്ട് മാർപ്പാപ്പാ തിരുമനസ്സിലെ ഒരു കല്പനയിൽ അദ്ദേഹം കള്ളുകുടിയോടുള്ള യുദ്ധത്തിൽ പങ്കുകൊള്ളുന്നു എന്നും ലോകത്തിൽ കള്ളുകുടി നിർത്തലാക്കുവാൻ കഴിയുന്നതെല്ലാം ചെയ്യുമെന്നും പ്രസ്താവിച്ചിരുന്നു. ഈ സ്ഥിതിക്കു മലയാളരാജ്യത്തുള്ള റോമൻകത്തോലിക്കപട്ടക്കാരും മററു ക്രിസ്ത്യൻപട്ടക്കാരും തങ്ങളുടെ സ്വന്തദൃഷ്ടാന്തം കൊണ്ടും പള്ളികളിൽ ജനങ്ങളോടുള്ള പ്രസംഗം കൊണ്ടും കള്ളുകുടി നിർത്തലാക്കുവാൻ വേണ്ടവിധം പരിശ്രമിക്കുമെന്നു വിശ്വസിക്കുന്നു. കള്ളുകുടിയൻ ദൈവരാജ്യം അവകാശിക്കുന്നില്ല എന്നുള്ള പ്രമാണം ക്രിസ്തുസഭയിൽ എത്രയും വ്യക്തമായിരിക്കെ, മലയാററൂർ, പുതുപ്പള്ളി, കോലഞ്ചേരി മുതലായ പെരുന്നാളുകളോടു സംയോജിച്ചിരിക്കുന്ന കള്ളുകുടിയാചാരം എത്രമാത്രം ക്രൈസ്തവപ്രമാണത്തിൽ നിന്നു വ്യതിചലിച്ചിരിക്കുന്നു എന്നു നമുക്കു മനസ്സിലാക്കാവുന്നതാണു്. കുറെ മുമ്പു തിരുവിതാംകൂർ എക്സൈസ് കമ്മീഷണർ തിരുവിതാംകൂറിൽ കള്ളുകുടി ക്രമേണ ഇല്ലാതാക്കത്തക്കവണ്ണം ഒരു പദ്ധതി തയ്യാറാക്കിയതുപോലെ കൊച്ചിയിൽ കമ്മീഷണർ എം. ഏ. ചാക്കോയും പ്രവർത്തിച്ചു. രാജ്യമൊട്ടുക്കു കള്ളുകുടി ഇല്ലാതാകണമെങ്കിൽ, പരിശ്രമം ആദ്യമായി ഓരോ ദേശത്തും തുടങ്ങണം. അമേരിക്കയിലെ അനുഭവം ഇതാണു്. ഇതിനു "ലോക്കൽ ഓപ്ഷൻ" എന്നു പറയും. ഉദാഹരണമായി കോട്ടയം പട്ടണത്തിൽ യാതൊരു കള്ളുഷാപ്പും പാടില്ലെന്നു നിശ്ചയിക്കുവാൻ അവിടത്തെ നഗരസഭയ്ക്കു് അവകാശമുണ്ടായിരിക്കണം. തൃശ്ശൂർക്കാർക്കു മദ്യപാനം ആവാം, കുന്നംകുളത്തുകാർക്കു പാടില്ല എന്നുള്ള ഇപ്പോഴത്തെ രീതി ഒട്ടും നന്നല്ല. പല പട്ടണങ്ങളിലും ദേശങ്ങളിലും കള്ളുകുടി ക്രമേണ നിന്നാൽ, തിരു-കൊച്ചി മുഴുവനും, അവസാനം ഇന്ത്യാരാജ്യം മുഴുവനും പൂർണ്ണമദ്യവർജ്ജനത്തിനു് അധീനമാകും.

താണ ജാതിക്കാരുടെ ഉന്നമനത്തിൽ വിദ്യാഭ്യാസവും ശുചിത്വവും എത്രമാത്രം പ്രധാനമായിരിക്കുന്നുവോ അത്രമാത്രം മദ്യവർജ്ജനവും പ്രധാനമായിരിക്കുന്നു. അതിനാൽ നമ്മുടെ പുലയർ, പറയർ മുതലായവർ തങ്ങൾക്കു ദിവസേന കിട്ടുന്ന കൂലിയിൽ ഒരു പ്രധാന ഭാഗം ആത്മാവിനേയും ശരീരത്തേയും കെടുക്കുന്ന കള്ളുകുടിയിൽ നശിപ്പിക്കാതിരിപ്പാൻ ഉപദേശം ചെയ്യേണ്ട കടമ നമുക്കുണ്ടു്.

"കള്ളല്ലോ കഴിവാക്കിവെച്ചതു നമു-
ക്കുള്ളം തെളിഞ്ഞീടുവാൻ,
കള്ളെന്നുള്ളതു പണ്ടു പാൽക്കടൽ കട-
ഞ്ഞുള്ളന്നു ജാതം, പ്രിയേ,
തുള്ളിത്തുള്ളി നുരച്ചെരിച്ചു ധവളിച്ചു-
ള്ളോരു സോമാമൃത-
ത്തുള്ളിക്കുള്ള മഹത്വമാർക്കിലൊരു-
വൻ തള്ളിക്കളഞ്ഞീടുമോ?"

എന്നൊരു വികടകവി പാടീട്ടുണ്ടെങ്കിലും, കള്ളുകുടിയുടെ ദോഷത്തെപ്പററി എത്രയോ ദൃഷ്ടാന്തങ്ങളുണ്ടു്! ഒരാൾ കുറെ ചെറുപന്നികളെ വരുത്തി ചില പന്നികൾക്കു ദിവസേന കുറേശ്ശെ കള്ളു കൊടുത്തു. ബാക്കി പന്നികൾക്കു കള്ളു കൊടുക്കാതെയും സൂക്ഷിച്ചു. കള്ളു കുടിച്ച പന്നികൾ പെററ കുട്ടികൾ തന്നെ ചുരുക്കം. അവയിൽ ചിലതു ചത്തും, പലതിനു കണ്ണില്ലാതെയും കയ്യില്ലാതെയും ആയിരുന്നു പ്രസവം. നേരെ മറിച്ചു കള്ളുകുടിക്കാത്ത പന്നികൾ പെററ കുട്ടികൾ ധാരാളം, അവ ആരോഗ്യത്തോടും ചൊടിചൊടിപ്പോടും കൂടിയിരുന്നു. വേറൊരു ദൃഷ്ടാന്തവും കൂടി പറയാം. രണ്ടാളുകൾക്കു് ഒരേ വയസ്സും ഒരേ ധനസ്ഥിതിയും ആയിരുന്നു. ഒരാൾ കള്ളുകുടി തുടങ്ങി. ഇരുപതു കൊല്ലം കഴിഞ്ഞപ്പോൾ, കള്ളുകുടിക്കാത്ത ആൾക്കു് ഒരു നല്ല ബംഗ്ലാവും നാലഞ്ചു ചൊടിചൊടിപ്പുള്ള മക്കളും മററും സ്വന്താ

[ശേഷം 12-ാം പേജിൽ]

ചരിത്രപംക്തി 9.

# മാർത്തോമ്മാ ശ്ലീഹായുടെ അൽഭുത പ്രവൃത്തികൾ

[പി. എം. പത്രോസ് മുളന്തുരുത്തി]

മാർ തോമ്മാശ്ലീഹായുടെ നാമത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന മിക്ക പഴയ സുറിയാനിപ്പള്ളികളിലും ഈ സംഭവം ചിത്രപരമ്പരകളായി എഴുതി സൂക്ഷിക്കപ്പെട്ടിട്ടുണ്ടു്. ഏകദേശം ആയിരത്തിൽപരം സംവത്സരത്തെ പഴക്കമുള്ള മുളന്തുരുത്തി മർത്തോമ്മൻ പള്ളിയുടെ മദ്ബഹായിൽ കിഴക്കെ ഭിത്തിയോടു ചേർത്തു മരത്തിൽ കൊത്തിവച്ചിരിക്കുന്ന വേദചരിത്രപ്രധാനങ്ങളായ ചിത്ര പരമ്പരകളിൽ താഴത്തെ മൂന്നാം ഖണ്ഡത്തിൽ രണ്ടാം നിരയുടെ വടക്കുഭാഗത്തു കാണുന്നതും തണ്ണിച്ചായത്തിൽ എഴുതിയിരിക്കുന്നതുമായ ആ മനോഹര ചിത്രവും ഈ സംഭവത്തെയാണു സൂചിപ്പിക്കുന്നതു്.

ഈ ചിത്രത്തിൽ രണ്ടു് ആനകളേയും അവരുടെ പാപ്പാന്മാരുടെയും രൂപങ്ങൾ എഴുതിയിരിക്കുന്നു. വേറെ ആളുടെ കയ്യിൽ കോടാലിയാണോ എന്നു തോന്നുന്ന ഒരായുധവും കാണുന്നു. കാലിൽ വൻതിരമാലകൾ ഉരുണ്ടുരുണ്ടു ഭീമാകൃതിയിൽ അലതല്ലുന്നതും നീണ്ടുകിടക്കുന്ന അരണ്യസദൃശമായ മണൽപ്രദേശവും കാണേണ്ടവതന്നെയാണു്. ധാരാളം കാണികളേയും കാണ്മാനുണ്ടു്. ഇവരുടെ അൽപ്പം ദൂരെയായി അതിഭീമമായ ഒരു തടിയും കാണുന്നുണ്ടു്. ചിലർ ബദ്ധപ്പെടുന്നു. മററു ചിലർ വക്കത്തുള്ള കുത്തുന്നു. ചിലർ ഓടുന്നു. ആകപ്പാടെ ഒരു ബഹളമയമെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ശ്ലീഹാ തടി വലിച്ചെടുപ്പാൻ ഉപയോഗിച്ച വടത്തിൽ പരിശുദ്ധദേവജനനിയുടെ സ്വർഗ്ഗാരോഹണസമയത്തു മാർ തോമ്മാശ്ലീഹായ്ക്കു ലഭിച്ച അരക്കെട്ടിൽ നിന്നു് ഒരു നൂൽ കൂടി ചേർത്തിരുന്നെന്നും അതിന്റെ

ദിവ്യശക്തിഹേതുവാൽ ആണു
നിഷ്പ്രയാസം കാണികളെ അത്യത്ഭു
തപരതന്ത്രരാക്കത്തക്കവിധം തടി ച
ലിപ്പിച്ചുവിടുവാൻ സാധിച്ചതെന്നും മററു
മുള്ള വിവരങ്ങൾ ദേവമാതാവിന്റെ
വാങ്ങിപ്പിന്റെ ദിവസത്തിൽ ഉപ
യോഗിക്കുന്ന സുറിയാനി പ്രാർത്ഥനപ്പു
സ്തകത്തിൽ കാണുന്നുണ്ടു്.

നമ്മുടെ കേരളക്കരയോ കടൽത്തീ
രമോ ഏതെങ്കിലും ഒന്നു് ഈ പുണ്യ
പുരുഷന്റെ പാദസ്പർശനം മൂലം പ
രിപാവനമായിട്ടുള്ളതത്രേ. കൊടുങ്ങ
ല്ലൂരിൽ ശ്ലീഹാ മാർഗ്ഗമറിയിച്ച
കാലത്തും പല അത്ഭുതങ്ങൾ പ്രവർ
ത്തിച്ചിട്ടുണ്ടു്. ഇന്നത്തെ പറവൂർ
സുറിയാനിപ്പള്ളി അക്കാലത്തു് ഒരു
കാവായിരുന്നു. ഒരു ദിവസം ശ്ലീഹാ
അവിടെ ചെന്നപ്പോൾ ഒരു ഉത്സവാ
ഘോഷം സംബന്ധിച്ചുള്ള പ്രദക്ഷി
ണം നടക്കുകയായിരുന്നു. അതിൽ
സംബന്ധിച്ച ചിലരെ വിശുദ്ധൻ ശാ
സിച്ചു. അവർ ശാസന അനുസരി
ക്കായ്കയാൽ വിശുദ്ധൻ ഈർഷ്യത
പൂണ്ടു. എവിടെനിന്നോ അത്യുഗ്ര
മായി ഒരു കൊടുങ്കാററു് അടിക്കുകയും
തൽഫലമായി ഉൽസവാഘോഷങ്ങളി
ൽ സംബന്ധിച്ചിരുന്ന ബ്രാഹ്മണരിൽ
പലരും മോഹാലസ്യപ്പെട്ടു നിലത്തു
വീഴുകയും അവരെയെല്ലാം ശ്ലീഹാ
വെള്ളം റൂശ്മാ ചെയ്തു തളിച്ചു സു
ബോധരാക്കുകയും ചെയ്തു. വേറൊ
രിക്കൽ ബ്രാഹ്മണരുടെ ആഗ്രഹനിവ
ർത്തിക്കായി കുളത്തിൽ നിന്നു വെള്ളം
കോരി മേലോട്ടു് എറിയുകയും അവ
ഉറച്ച ജലബിന്ദുക്കളായി രൂപാന്തര
പ്പെട്ടു വായുവിൽ തങ്ങിനിൽക്കുകയും
വെള്ളം കോരിഎടുത്ത സ്ഥലം ജലാശ
യത്തിൽ കുഴിഞ്ഞുകാണുകയും ചെയ്തു.
ഏതാനും ബ്രാഹ്മണർ നേരത്തെ കുള
ക്കടവിൽ ഇറങ്ങി ജപവും മററും നട
ത്തി പതിവുപോലെ
വെള്ളം കോരി മേലോ
ട്ടു എറിയുകയും ചെയ്തുകൊണ്ടിരുന്ന സ
മയത്താണു ശ്ലീഹാ അവരെക്കണ്ടതു്.
അവരുടെ ജപവും വെള്ളം കൈയി
ൽ കോരി മേലോട്ടു് എറിയുകയും ചെ
യ്തുകൊണ്ടിരുന്ന സമയത്താണു മേ
ലോട്ടു് എറിഞ്ഞ വെള്ളം തുള്ളികളാ
യി അവിടെ നിറുത്തുകയും കോരിയ
ഭാഗം വെള്ളത്തിൽ കുഴിയായും കാ
ണിക്കാമോയെന്നു ശ്ലീഹാ അവ
രോടു് ആവശ്യപ്പെട്ടതു്. അവർ ഓ
രോരുത്തരും ഇപ്രകാരം പല പ്രാവ
ശ്യം ആവർത്തിച്ചെങ്കിലും ഒരു പ്രാ
വശ്യം പോലും അതുപ്രകാരം സംഭ
വിച്ചില്ല. ഒടുവിൽ അവരിൽ ചില
ർ ശ്ലീഹായ്ക്കു് അതുപോലെ
ചെയ്വാൻ സാധിക്കുമോയെന്നും അങ്ങ
നെ കാണിച്ചാൽ അവർ ശ്ലീഹായു
ടെ ദൈവത്തെ വിശ്വസിക്കാമെന്നു
വാഗ്ദത്തം ചെയ്കയും ചെയ്തശേഷമാ
ണു ശ്ലീഹാ ഇതു പ്രവർത്തിച്ചതു്.
ശ്ലീഹാ മേലോട്ടെറിഞ്ഞ വെള്ളം തു
ള്ളികളായി വായുവിൽ തങ്ങിനിന്ന
തും കോരി എടുത്ത സ്ഥലം കുളത്തിൽ
കുഴിഞ്ഞും കണ്ടതിൽ അവർ ആശ്ചര്യ
ഭരിതരായിത്തീർന്നു് ക്രിസ്തുമതാവ
ലംബികളായി തീർന്നെന്നുമാണു പാര
മ്പര്യം പറയുന്നതു്.

പിന്നീടൊരിക്കൽ അവിടത്തെ ഭ
ദ്രകാളിക്കാവിലെ ശിലാവിഗ്രഹം ശ്ലീ
ഹാ അടിച്ചുതകർത്തതിനാൽ രോഷാ
ന്ധരായ ബ്രാഹ്മണർ സിദ്ധനെ കൊ
ലചെയ്വാൻ ശ്രമിക്കയും ഇതറിഞ്ഞു
മദ്ധ്യസ്ഥരു പറഞ്ഞവരെ അഗണ്യമാ
ക്കി ശ്ലീഹായോടു് ഒരു അത്ഭുതം
കാണിപ്പാൻ ആവശ്യപ്പെട്ടതനുസരി
ച്ച് ഒരു കുടം നിറച്ചു പാൽ കൊണ്ടുവ
രുവാൻ ആജ്ഞാപിക്കുകയും അതു കി
ഴുമേൽ പിടിച്ചുകാണിക്കയും ചെയ്തു.
കുടത്തിൽനിന്നു് ഒരു തുള്ളി പാൽ
പോലും നിലത്തു വീഴാതിരുന്നതു
കണ്ടു് അവരും അപ്രകാരം പ്രവർത്തി
ച്ചെങ്കിലും യാതൊരു പുണ്യവും ഉണ്ടാ
യില്ല. പാൽ മുഴുവനും നിലത്തു് ഒ
ഴുകിപ്പോയി നഷ്ടപ്പെടുകയും ചെയ്തു.
അവിടെ ഉണ്ടായിരുന്ന ഒരു സർപ്പ
ക്കാവിലെ ഒൻവൻമരം ഒരിക്കൽ ക
ടമറിഞ്ഞു വീണു. അതിന്നകത്തുനി
ന്നു ഘോരസർപ്പങ്ങൾ പുറത്തിറങ്ങി
പലരേയും ദംശിക്കയും കടിയേററവ
രെല്ലാം അകാലമരണം പ്രാപിക്കയും
ചെയ്തു. ഈ വിവരമറിഞ്ഞു ശ്ലീ
ഹാ അവിടെ എത്തി. അവിടെ മൃ
തിയടഞ്ഞു കിടന്നവരെയെല്ലാം പുണ്യ
വാൻ മൃത്യുഞ്ജയരാക്കി. ക്ഷുദ്രക്കാ
രും മന്ത്രവാദികളുമായിരുന്ന നമ്പൂ
രിമാർക്കു് ഇതൊന്നും തീരെ സുഖമായി
ല്ല. അവർ യോഗം കൂടി പല ദുരാ
ലോചനകളും നടത്തി. കാവിലെ ക
രിങ്കല്ലാനയുടെ വിഗ്രഹത്തെ മന്ത്രത
ന്ത്രാദികളാൽ സജീവമാക്കിത്തീർത്തു.
എന്നു മാത്രവുമല്ല അതിന്റെ തുമ്പി
ക്കൈ നീട്ടി ശ്ലീഹായെ പിടിപ്പാ
നും ഉപദ്രവിപ്പാനും ശ്രമിച്ചപ്പോൾ
ശ്ലീഹാ ഒരു വടികൊണ്ടു് അതിനെ
അടിക്കയും തൽഫലമായി ആ പ്രദേ
ശമെല്ലാം അഗ്നിമയമായിത്തീരുകയും
ചെയ്തു. ഇതുകൊണ്ടും നമ്പൂരിമാരി
ൽ ചിലർ തങ്ങളുടെ സാഹസശ്രമ
ങ്ങളിൽ നിന്നു പിന്തിരിഞ്ഞില്ല. ആ
ക്ഷേത്രത്തിലെ അധിഷ്ഠാനദേവതയും
ഉഗ്രമൂർത്തിയുമായ ഭദ്രകാളിയെ വി
ളിച്ചു പുറത്തിറക്കിക്കാണിച്ചാൽ തങ്ങ
ൾ ശ്ലീഹായുടെ നവീനമതാനുസാ
രികളായിത്തീരാമെന്നു ശ്ലീഹായെ
അറിയിച്ചു. നമ്പൂരിമാരുടെ വാഗ്ദ
ത്തപ്രകാരം ഉടനെ തന്നെ ശ്ലീഹാ
പുറത്തു ചെന്നുനിന്നുകൊണ്ടു് ആ ദേ
വിയുടെ പേർ പറഞ്ഞു വിളിച്ചു.
തൽക്ഷണം പുറത്തുവന്ന ഉഗ്രരൂപിണി
യും ഭയങ്കരിയുമായ ആ സത്വത്തെ
കണ്ടു ഭയാക്രാന്തരായ നമ്പൂരിമാർ മുറ
വിളികൂട്ടി. തങ്ങൾക്കു ദേവിയെ കാ
ണേണ്ടതില്ലെന്നും ഏതുവിധവും അ
തു് അവിടെനിന്നു് അന്തർദ്ധാനം
ചെയ്താൽ മതിയെന്നും ശ്ലീഹാ ദയ
വുചെയ്തു് ആ ഭയങ്കരസത്വത്തോടു മട
ങ്ങിപ്പോകാൻ ആജ്ഞാപിക്കണമെന്നും
മേലിൽ തങ്ങൾ ഒരിക്കലും പുണ്യവാ
നെ അധിക്ഷേപിക്കയോ പരീക്ഷിക്കു
യോ ചെയ്യുന്നതല്ലെന്നും കൂട്ടത്തോടെ
വാഗ്ദത്തം ചെയ്തതനുസരിച്ചു ശ്ലീ
ഹാ ആ സത്വത്തോടു മടങ്ങിപ്പോകാ
ൻ ആജ്ഞാപിക്കയും തൽക്ഷണം ഭൂമി
പിളർന്നു് ആ ഭയങ്കരസ്വരൂപം ഭൂഗ
ർഭത്തിൽ അന്തർദ്ധാനം ചെയ്യുകയും
ചെയ്തു. ഇങ്ങനെ ശ്ലീഹാ അടിക്ക
ടി പ്രവർത്തിച്ച ഓരോ അത്ഭുതങ്ങൾ
കണ്ടും കേട്ടും ഉൽകൃഷ്ടകുലജാതരായ

അസ്സീസിയിലെ ഫ്രാൻസിസ് 38

# കറതീർന്ന ആനന്ദം അതെവിടെ കിട്ടും?

(എം. കുര്യൻ. കോരമംഗലം)

ധർമ്മ സന്ദേശ പ്രചാരണത്തിനു പുറപ്പെട്ട സ്വസഹോദരങ്ങൾക്കു നേരിട്ട പരാജയവും സ്വന്തംഅണികളിൽത്തന്നെഅസ്പഷ്ടമായിട്ടെങ്കിലും ഉയർന്നുകൊണ്ടിരുന്ന ആ മന്ത്രണങ്ങളും മാത്സര്യങ്ങളും ഫ്രാൻസിസിനെ കഠിനമായി ക്ലേശിപ്പിച്ചിരിക്കണം. ആ ഘട്ടത്തിലും അദ്ദേഹത്തിന്റെ ചിന്താമണ്ഡലത്തിൽ ഒരു മുന്തിയ സ്ഥാനം അപഹരിച്ചിരുന്ന ഒരു വിഷയമാണ് പരിപൂർണ്ണമായ, കറതീർന്ന, ആനന്ദം.തന്റെ സഹോദരന്മാർ യാത്ര ചെയ്യുമ്പോൾ അവരിൽ പ്രത്യക്ഷമായികാണണമെന്നു ഫ്രാൻസിസ് നിഷ്ക്കർഷിച്ചിരുന്ന സംഗതികളാണ്. ആനന്ദം തുടിക്കുന്ന വദനവും ഹൃദയം തുറന്ന ചിരിയും. അക്കാര്യത്തിൽ നിയമദാതാവായ നേതാവുതന്നെ ഇവിടെ പരാജയപ്പെടുകയോ? ഒരിക്കലും പാടില്ല. പ്രയാസങ്ങൾ നിറഞ്ഞ ഈ ദുർഘടസന്ധികളിലും ആനന്ദം കാണാൻ കഴിയണം; അതു കാണിച്ചുകൊടുക്കുകയും വേണം.

പെറൂഗ്യയിൽനിന്നു പോർട്ട്യുങ്കലയിലേയ്ക്കുള്ള പൊതുനിരത്ത്, കോളസ്ട്രാഡ എന്ന കൊച്ചുപട്ടണത്തിനു സമീപംവച്ച് ഒരു കുന്നു കയറി താഴോട്ടിറങ്ങുന്നുണ്ട്.

നല്ല തെളിമയുള്ള ഒരു സായാഹ്നം. സെപ്റ്റംബർമാസത്തിലാണ്. ശക്തിയായി മഞ്ഞ് പെയ്യുന്നുണ്ട്. ഒരു കാററു് ആഞ്ഞുവീശുകയാണ്. അരയ്ക്കു ചരടു കെട്ടിയ രണ്ടു സന്ന്യാസവേഷധാരികൾ, ആ കാററത്തും മഞ്ഞിലും ക്ളേശിച്ചു നടന്നു നീങ്ങുന്നു. ഒരാൾ ക്ഷീണക്കൂടുതൽ കൊണ്ടാവാം കുറച്ചു പുറകിലാണ്. ഫ്രാൻസിസും ലിയോയും ആണ് ആ പഥികർ. ഫ്രാൻസിസിന്റെ പാദങ്ങൾക്കു ഭാരംവർദ്ധിച്ചിട്ടോ എന്നുതോന്നുമാറു് അദ്ദേഹം പുറകിൽ കിടക്കുന്നതേയുള്ളു.

---

പല നമ്പൂതിരിമാർ ക്രിസ്തുമാർഗ്ഗത്തിൽ ചേരുന്നതിനും ഇടയായി. ദിവ്യശ്രീ പി. ജെ. യോഹന്നാൻകത്തനാർ നൽകിയിട്ടുള്ള പറവൂർ പള്ളിച്ചരിത്രത്തിൽ അവിടെ ശ്ലീഹാ പ്രവർത്തിച്ച മററു് അൽഭുതങ്ങളേപ്പററി സവിസ്തരം പ്രസ്താവിച്ചിരിക്കുന്നു.

---

പെറൂഗ്യായിൽവച്ച് കർദ്ദിനാൾ ഊഗോലിനോയുമായി ഒരു സമ്മേളനം കഴിഞ്ഞ് മടങ്ങുകയാണ്. ഒരു പക്ഷേ പാദങ്ങൾക്കു ഭാരംകൂട്ടുവാൻ സഹായിച്ചതു് കർദ്ദിനാൾ ആയിരുന്നിരിക്കണം! കുറച്ചു മുമ്പിലായി ലിയോ നടക്കുന്നുണ്ട്. തന്റെ നേതാവു പറയുന്നതും ചെയ്യുന്നതും എന്തു തന്നെയായാലും അതു ശരിയാണെന്നു—സമസ്ത ലോകവും അദ്ദേഹത്തെ വിട്ടുപിരിഞ്ഞാലും, അദ്ദേഹത്തിന്റെ അഭിമാനം ശരിയാണെന്നു—വിശ്വസിക്കുന്ന ഒരു ഉത്തമശിഷ്യനാണു ലിയോ, (മറെറാരു വ്യക്തി സാൻഡാമിയാനോയിലെ ക്ലാര.) രണ്ടു പഥികരും അവരവരുടെ ചിന്തകളിൽ ലീനചിത്തരായി, തലകുനിച്ച്, കാററിനെയും മഞ്ഞിനെയും ചെറുത്ത്, നടന്നു നീങ്ങുകയാണ്. അതികഠിനമായ ശൈത്യം യാത്രക്കാരെ അസഹ്യമാംവിധം പീഡിപ്പിക്കുന്നുണ്ട്.

ഫ്രാൻസിസ് മുമ്പേ പോകുന്ന ലെയോയെ വിളിച്ചു പറഞ്ഞു. "സഹോദരാ, ലെയോ സഹോദരന്മാരായ നാം ഭൂമുഖത്തു് ജീവിതവിശുദ്ധിക്കും സന്മാർഗ്ഗനിഷ്ഠയ്ക്കും ഉത്തമനിദർശനങ്ങളായി വർത്തിച്ചാലും, അതല്ല പരമാനന്ദകരമായ അവസ്ഥയെന്നു ശരിക്കു മനസ്സിലാക്കി, അതു് എഴുതിവച്ചുകൊള്ളുക."

കുറേനേരത്തേയ്ക്ക് ആരുമൊന്നുമുരിയാടിയില്ല. അവർ മുമ്പോട്ടു നീങ്ങുകയാണ്. ഫ്രാൻസിസ് വീണ്ടും വിളിച്ചു. "സഹോദരനായ ലെയോ, സഹോദരന്മാർ" എല്ലാ ഭാഷകളും അറിഞ്ഞിരുന്നാലും എല്ലാ ശാസ്ത്രത്തിലും എല്ലാ വേദങ്ങളിലും അവർ പാണ്ഡിത്യം നേടിയാലും, അവർക്കു പ്രവചനവരം ലഭിച്ചിരുന്നാലും, ഭാവി കാര്യങ്ങൾ മാത്രമല്ല മനസ്സാക്ഷിയുടേയും ആത്മാവിന്റെയും രഹസ്യങ്ങൾപോലും ഗ്രഹിക്കുന്നതിനുള്ള അസാമാന്യ കഴിവ് അവർക്ക് കരഗതമാണെന്നിരിക്കിലും പരമാനന്ദം അതിലൊന്നുമല്ലെന്നു് എഴുതുക."

കുറേദൂരം കൂടി നടന്ന ശേഷം, അദ്ദേഹം പറഞ്ഞു. "സഹോദരനായ ലെയോ, ദൈവത്തിന്റെ കുഞ്ഞാടേ, മനസ്സിലാക്കി എഴുതിക്കൊടുക്കുക; സഹോദരന്മാർ മാലാഖാമാരുടെ ഭാഷയിൽ സംസാരിച്ചാലും, നക്ഷത്രങ്ങളുടെ ഗതിയും മനുഷ്യരിലും വൃക്ഷങ്ങളിലും കല്ലിലും വേരിലും വെളിച്ചത്തിലും എല്ലാ പദാർത്ഥങ്ങളിലുമുള്ള നന്മകളും അറിഞ്ഞിരുന്നാലും പരമാനന്ദകരമായ അവസ്ഥ അതല്ല."

അവർ മൗനം ഭജിച്ചുകൊണ്ടു കുറേദൂരംകൂടെ നടന്നു. ഫ്രാൻസിസ് ഉറക്കെ വിളിച്ചു പറഞ്ഞു. "സഹോദരാ ലെയോ, അക്രൈസ്തവരെയെല്ലാം ക്രിസ്തുമതത്തിലേയ്ക്കു പരിവർത്തനം ചെയ്യിക്കത്തക്കവണ്ണം പ്രസംഗിക്കാൻ സഹോദരന്മാർക്കു വശമുണ്ടായിരുന്നാലും, അതല്ല പരമാനന്ദകരമായ അവസ്ഥ, എഴുതിവച്ചുകൊള്ളുക."

ഇത്രടം ഒരക്ഷരം ശബ്ദിക്കാതെ, ഇതെല്ലാംകേട്ടു ധ്യാനിച്ചു നടന്ന ലെയോ, അത്ഭുതപരിഭ്രമങ്ങളോടെ ഇപ്രകാരം അപേക്ഷിച്ചു. "പിതാവേ, പിന്നെ എവിടെയാണ് പരമാനന്ദം? എനിക്കൊന്നു പറഞ്ഞുതരാൻ ദയവുണ്ടാകണേ"

ഫ്രാൻസിസ് മറുപടിപറഞ്ഞു. "മഞ്ഞിൽ കുളിച്ചും തണുത്തുവിറച്ചും റോഡിലെ ചെളിമണ്ണിൽ പുതഞ്ഞുവൃത്തിഹീനരായും വിശന്നുവലഞ്ഞും നാം പോർട്ട്യുങ്കലയിലെത്തി ആശ്രമവാതലിനു മുട്ടുകയും, തദവസരത്തിൽ പോർട്ടർ വന്നു ദേഷ്യപ്പെട്ടു "നിങ്ങൾ ആരു്?" എന്നു ചോദിക്കുകയും, "ഞങ്ങൾ നിങ്ങളുടെ സഹോദരന്മാരിൽ രണ്ടു പേരാണ്" എന്നു നാം മറുപടി പറയുകയും ചെയ്യുമ്പോൾ, അയാൾ താഴെക്കാണുംപ്രകാരം പ്രസ്താവിക്കുന്നുവെന്നിരിക്കട്ടെ: "നിങ്ങൾ കള്ളം പറയുകയാണ്. അങ്ങുമിങ്ങും അലഞ്ഞുതിരിഞ്ഞുനടന്നു മോഷണവും വഞ്ചനയും നടത്തുന്ന പെരുംകള്ളന്മാരാണു നിങ്ങൾ. വേഗം ഇവിടം വിട്ടുപൊയ്ക്കൊള്ളുക." അങ്ങനെ ദാക്ഷിണ്യരഹിതമായി പെരുമാറി, നമുക്കു വാതിൽ തുറന്നുതരാതെ, വിശപ്പുകൊണ്ടും ക്ഷീണംകൊണ്ടും വശംകെട്ട നമ്മെ തണുപ്പിലും മഴയത്തും പുറത്തുതന്നെ നിറുത്തുമ്പോൾ ആ ശകാരവാക്കുകളും നിർമ്മര്യാദമായ പെരുമാററവും നിഷ്ഠൂരതയും നാം കോപകാലുഷ്യങ്ങൾ കൂടാതെ, കലഹമുണ്ടാക്കാതെ ക്ഷമാപൂർവം സഹിക്കുന്ന പക്ഷം അതത്രേ സഹോദരാ പരമാനന്ദകരമായ അവസ്ഥ. പോർട്ടർ നമ്മെ തിരിച്ചറിയുമെന്നു വിശ്വാസത്തോടെ നാം വീണ്ടും വാതിൽക്കൽ മുട്ടുകയും അതിനേത്തുടർന്നു അയാൾ ക്രുദ്ധിച്ച്"

(ശേഷം 7-പേജിൽ)

1955 ജൂലൈ കർക്കടകം

| | | |
|---|---|---|
| ഞായർ | 31 | 15 |
| തിങ്കൾ | 1 | 16 |
| ചൊവ്വാ | 2 | 17 |
| ബുധൻ | 3 | 18 |
| വ്യാഴം | 4 | 19 |
| വെള്ളി | 5 | 20 |
| ശനി | 6 | 21 |

**Thought for the Week**

That His body should die was no defeat; defeat for Him must have taken the form of cursing His enemies or sinking into self-concern. But through all the anguish love was serenly unshaken. To die thus was, in and for His person to conquer hate.

Archbishop Temple.

THE CHURCHWEEKLY

## ദശാംശ പ്രസ്ഥാനവും കുടുംബബഡ്ജററും

മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ തിരുമേനി പുറപ്പെടുവിച്ചിരിക്കുന്ന ഒരു കല്പനയിൽ ഇപ്രകാരം പറയുന്നു:—

"ജീവിതത്തിന്റെ എല്ലാ വശങ്ങളിലും ക്രിസ്തുവിന്റെ സ്നേഹപ്രമാണങ്ങൾ പ്രായോഗികമാക്കപ്പെടണം. ക്രിസ്ത്യാനികൾ ഈ ലക്ഷ്യം മുൻ നിറുത്തി പ്രവർത്തിച്ചതിന്റെ ഫലമായിട്ടുകൂടെയാണ് അടിമത്തം, അയിത്തം അജ്ഞത മുതലായ അസമത്വങ്ങൾ നീങ്ങി ലോകത്തിൽ സമത്വസ്വാതന്ത്ര്യങ്ങൾ ഉദയം ചെയ്യുവാനിടയായതു്. കിടപ്പിടമില്ലാത്തവർക്ക വിശിഷ്യ സഭയിൽപ്പെട്ട സാധുക്കൾക്ക് കിടപ്പിടമുണ്ടാക്കികൊടുക്കുക സഭയുടെ ലക്ഷ്യമാണ്.....നമ്മുടെ ലക്ഷ്യത്തിന്റെ പരിപൂർണ്ണവിജയത്തിനു് സഹായകരമായ ഒരു ഘടകമത്രെ ദശാംശപ്രസ്ഥാനം. അങ്ങനെ ഓരോരുത്തരും തങ്ങളുടെ ആദായത്തിൽനിന്നു ദശാംശംമാററിവച്ചു പ്രാർത്ഥനാപൂർവം അതു വിനിയോഗിക്കണം". അധികമാരും ഗൗരവമായി ശ്രദ്ധിക്കാത്ത ഒരു ജീവിതവശത്തേപ്പററിയാണ് തിരുമേനി ഉൽബോധിപ്പിക്കുന്നതു്. പല നല്ല കാര്യങ്ങളും ലോകത്തിൽ നടന്നു കാണണമെന്നു ആഗ്രഹിക്കുന്നവർ ഉണ്ടു്. അതിനു് ചില "മററുള്ളവർ" സമയവും ധനവും ആരോഗ്യവും ചെലവഴിച്ചുകൊള്ളട്ടെയെന്നുള്ള ഒരു അലസതാമനോഭാവത്തിലാണ് അനേകരും കഴിയുന്നതു്. പ്രാരബ്ധജടിലമായ ഒരു ജീവിതമാണ് പണമുള്ളവനും ഇല്ലാത്തവനും കഴിച്ചുകൂട്ടുന്നതു്. ക്രിസ്ത്യാനികൾ അതിനൊരു വ്യത്യസ്തമാതൃകയായിരിക്കണമെന്നാണ് സഭാസ്ഥാപകന്റെ ആഗ്രഹമെന്നു് അവിടുന്നു ചെയ്ത പല പ്രസ്താവനകളിലും കാണുന്നുണ്ടു്. എന്നാൽ സുറിയാനി ക്രിസ്ത്യാനികളെ സംബന്ധിച്ച് ആ അനുഭവം വളരെ ദുർല്ലഭമായ ഒരു സംഗതിയാണ്. ഇംഗ്ളണ്ടിൽ നിന്നും അമേരിക്കയിൽ നിന്നും മിഷ്യനറിവേലകൾക്ക് ലക്ഷക്കണക്കിനു് പണം ഇതര രാജ്യങ്ങളിലേക്കയച്ചു കൊടുക്കുന്നതായി അറിയാം. അവിടെ കുബേരന്മാർ വളരെയുള്ളതുകൊണ്ടാണതു് സാധിക്കുന്നതെന്നു നാം വിചാരിക്കാറുണ്ടു്. എന്നാൽ അതിൽ സിംഹഭാഗവും സാധാരണക്കാരന്റെ സംഭാവനകളുടെ ആകെത്തുകയാണെന്നുള്ളതാണ് പരമാർത്ഥം. അവനവന്റെ ആദായത്തിൽ ദശാംശം പരോപകാര പ്രവർത്തനങ്ങൾക്കു മാററി വയ്ക്കുന്ന ഒരു പതിവു് അവിടെ സർവസാധാരണമാണ്. കൂലിവേലക്കാർപോലും ആ പതിവുള്ളവരാണ്. ഇംഗ്ളണ്ടിലും അമേരിക്കയിലും ഏതെങ്കിലുമൊരാവശ്യത്തെ സംബന്ധിച്ച പത്രത്തിൽ പരസ്യം ചെയ്താൽ മതി, അനേകർ സംഭാവനകൾ അയച്ചു കൊടുക്കുന്നതു കാണാം. സേവനനിരതമായ പ്രവർത്തനങ്ങളിൽ താല്പര്യപൂർവം ശ്രദ്ധിക്കുന്ന ഒരു അഭിരുചിയുള്ളവരുടെ സംഖ്യ അവിടെ വളരെയുള്ളതുകൊണ്ടാണതു് സാധിക്കുന്നതു്. ഇവിടെ ഒരു കാര്യത്തിനു് പണം പിരിക്കാൻ ഇറങ്ങിയാൽവന്നുചേരുന്ന അനുഭവങ്ങൾ കഷ്ടകാലത്തിനു് ഇതിലേക്കു ഇറങ്ങിതിരിച്ചല്ലോ എന്നു തോന്നിപ്പിക്കുന്ന വിധത്തിലാണ്. മിഷനറി പ്രമുഖനും ഈ നാട്ടിൽ പലർക്കും സുപരിചിതനുമായിരുന്ന കാനൻഹോളണ്ടു് ഒരു വിനോദം പറയുമായിരുന്നു, സുറിയാനിക്കാരുടെ ഇടയിൽ പണം പിരിക്കാൻ പോകുന്നതു് പല്ലു വൈദ്യൻപല്ലു പറിക്കാൻ പോകുന്നതുപോലെയാണെന്നു്. പല്ലു പറിക്കുന്നരീതി ഇപ്പോഴത്തെപ്പോലെ സുഗമമല്ലായിരുന്ന ഒരു കാലത്താണല്ലോ അദ്ദേഹം ഇവിടെതാമസിച്ചിരുന്നതു്. പണം കൊടുക്കുന്ന ആൾക്ക് പല്ലു പോയതുപോലെയുള്ള വേദനയും മേടിക്കുന്ന ആൾക്ക് പല്ലു പറിക്കാൻ ഡന്റിസ്റ്റിനുവേണ്ടി വരുന്ന ബദ്ധപ്പാടുമാണ് നേരിട്ടിരുന്നതു്. എന്തൊരു അനുഭവ വൈചിത്ര്യമാണതെന്നു് ആലോചിച്ചുനോക്കേണ്ടതാണ്. ഒരു മണിക്കൂറോ രണ്ടു മണിക്കൂറോ നടന്ന പ്രയത്നത്തിന്റെ ഫലമായി നൂറോ ഇരുനൂറോ രൂപാ കൊടുത്തു പോയെങ്കിൽ "അവരെന്നെ പററിച്ചു" എന്നുള്ള ഒരു വിചാരം മൂന്നാലു ദിവസത്തേക്കു മായാതെ നീണ്ടു നിൽക്കുന്ന ഒരനുഭവത്തെപ്പററി ഒരു കുബേരൻ പ്രസ്താവിച്ചതായി കേട്ടിട്ടുണ്ടു്. പണം സമ്പാദിക്കുന്ന ജോലിമാത്രമേ യഥാർത്ഥമായ ജോലിയായി പലരും വിചാരിച്ചിട്ടുള്ളു. ജനസമുദായ ക്ഷേമത്തിനും ഐശ്വര്യത്തിനും, വിദ്യാഭിവൃദ്ധിക്കും, ആതുര സേവനത്തിനും നടത്തപ്പെടുന്ന വേല നിസ്സാരമാണെന്നോ, പണം സമ്പാദിക്കുന്നതുപോലെ ഗൗരവമുള്ളതല്ലെന്നോ ഒരു മിഥ്യാ ബോധം പലരിലുമുണ്ടു്. ആ വീക്ഷണഗതിമാറണം. കുടുംബബഡ്ജററ് ഉണ്ടാക്കുന്ന രീതി അപൂർവമാണ്. എന്നിട്ടു വേണ്ടേ ദശാംശത്തെപ്പററി ചിന്തിക്കുവാൻ. ദശാംശം മാററി വയ്ക്കുന്നവരും അതു പ്രാർത്ഥനാപൂർവം കരുതലോടെ ചെലവിടുന്നവരുമായവർക്ക് നല്ല കാര്യങ്ങൾക്കു നൽകുവാൻ എപ്പോഴും പണമുണ്ടായിരിക്കും. "പ്രാർത്ഥനാപൂർവം അതു വിനിയോഗിക്കുവാൻ" തിരുമേനിയുടെ കല്പനയിൽ ഉൽബോധിപ്പിച്ചിരിക്കുന്നതു് വളരെ അർത്ഥവത്താണ്. അല്ലെങ്കിൽ കോലാഹലങ്ങൾക്കും, പെരുനാളിനുംപേരിനും പെരുമയ്ക്കും വേണ്ടി ചെലവിടുന്നതെല്ലാം ദശാംശക്കണക്കിൽ കൊള്ളിക്കും. അങ്ങനെയുള്ള ചെലവുകൾ ചെയ്യാൻ കഴിവും അഭിരുചിയുമുള്ളവർ ഒരു "പൊങ്ങച്ച" പേരേട്ട് വേജ് കണക്കുപുസ്തകത്തിൽ നൽകി അ ഇനത്തിലുള്ള ചെലവുകൾ കൊള്ളിക്കുകയാണ് വേണ്ടതു്. "ദശാംശം" നൽകേണ്ടതു് "ഈ ചെറിയവരിൽ ഒരുത്തനുവേണ്ടി ചെയ്തതു് എനിക്കു ചെയ്തു" എന്നു ദൈവപുത്രൻ അവകാശപ്പെടുന്ന കാര്യങ്ങൾക്ക് ചെലവിടാനാണ്. അങ്ങനെയുള്ള ഇനങ്ങൾ കാണണമെങ്കിൽ പ്രാർത്ഥനമൂലമേ സാധിക്കൂ. കുചേലനായാലും കുബേരനായാലും ഒരു കുടുംബബഡ്ജററുണ്ടാക്കുന്ന പതിവു് സാർവത്രികമാക്കുവാൻ പൊതുജനനേതാക്കന്മാരും അദ്ധ്യാപകന്മാരും പുരോഹിതന്മാരും ഉൽബോധിപ്പിക്കേണ്ടതാണ്. പത്രി

ലൊന്ന് എന്നുള്ള ഒരു അങ്കഗണിതവസ്തുതയേക്കാൾ ഏതെങ്കിലും ഒരു തുക നിസ്വാർത്ഥവും പരോപകാരപ്രദവുമായ പ്രവർത്തനങ്ങൾക്കു മാററിവയ്ക്കുവാൻ ശീലിക്കുന്നതാണ് പ്രധാനം. കുടുംബച്ചെലവുകൾ കുറവുള്ളവർ പത്തിലൊന്നിൽ കൂടുതൽ അങ്ങനെയുള്ള കാര്യങ്ങൾക്കു മാററിവച്ചു ചെലവിടുവാൻ ബാദ്ധ്യസ്ഥരാണ്. ചെലവുകൾ കൂടുതലുള്ളവർ ഓഹരി കുറച്ചാലും തരക്കേടില്ല. ഒരു മാതാവും പിതാവും ഒരു പുത്രനും മാത്രമുള്ള ഒരു കുടുംബം പത്തിലൊന്നുമാത്രം മാററിവെച്ചാൽ പോരാ. നേരെമറിച്ചു ഒരു മാതാവും പിതാവും പത്തുമക്കളുമുള്ള ഒരു കുടുംബത്തിൽ ദശാംശം മാററിവെയ്ക്കാൻ ബുദ്ധിമുട്ടായി വരാം. രൂപയ്ക്കു ഒരണ എന്ന രീതിയിലോ മററു ഏതെങ്കിലും കണക്കിലോ ഈശ്വരഭോഗമായി ഗണിക്കുന്ന ഒരു തുക മാററിവെച്ചില്ലെങ്കിൽ അതു നന്ദികേടാണ്. ദൈവത്തെക്കൂടെ കുടുംബത്തിലെ സുപ്രധാന അംഗമായി പരിഗണിക്കുന്ന രീതിയാണ് നമുക്കുണ്ടാകേണ്ടതു്. മാതാപിതാക്കന്മാരും മക്കളുമായി കുടുംബാംഗങ്ങളുടെ സംഖ്യ എട്ടാണെങ്കിൽ ദൈവത്തെക്കൂട്ടി ഒൻപതംഗങ്ങളെ കുടുംബാംഗങ്ങളായി പരിഗണിക്കണം. ഒൻപതിലൊന്ന് ഈശ്വരഭോഗമായിരിക്കണം ആ കുടുംബത്തിൽ. പതിനാറു പേരുണ്ടെങ്കിൽ പതിനേഴിൽ ഒന്നായിരിക്കുന്നതിനു് തെററില്ലെന്നു തോന്നുന്നു. മൂന്നേയുള്ളെങ്കിൽ നാലിലൊന്നും മാററിവയ്ക്കുവാൻ തയാറാകേണ്ടതാണ്. ആദായം കണക്കാക്കുമ്പോൾ മൊത്തമാദായം കണക്കാക്കുന്നതു് പ്രയാസമായിരിക്കും. ഒരു വസ്തുവിൽ നിന്നു ലഭിക്കുന്നതിൻെറ മൂന്നിലൊന്ന് അതിൻെറ സംരക്ഷണത്തിനും നികുതിയും മററുമായി ചെലവാകുമെന്ന് വസ്തുവിൽ ദേഹണ്ഡിക്കുന്നവർക്കറിയാം. അതിൻെറ ഒരു ഗണ്യമായ ഭാഗം അവിടെ ജോലി ചെയ്യുന്നവർക്കും മററുമായി വീതിക്കപ്പെടുന്നതാണ്. അതുകൊണ്ടു ഒരു വസ്തുവിൽനിന്നുള്ള മൊത്തം ആദായത്തിൻെറ മൂന്നിൽ ഒരു ഭാഗം സംരക്ഷണച്ചെലവായി മാററിവെച്ചതിൻെറ ബാക്കി വേണം ദശാംശക്കണക്കിൽ ആദായമായി കണക്കാക്കേണ്ടതെന്നു തോന്നുന്നു. അതുപോലെ ഉദ്യോഗനിലയിലുള്ള ആദായമാണെങ്കിലും സംരക്ഷണച്ചെലവുകൾ ഓരോ ഉദ്യോഗത്തിൻെറ നിലയനുസരിച്ചു വേണ്ടിവരും. ആയിരം രൂപ പ്രതിമാസ ശമ്പളമുള്ള ഒരുദ്യോഗസ്ഥനു് അയാളുടെ ഉദ്യോഗനിർവഹണ സൗകര്യങ്ങൾക്കു തന്നെ പ്രത്യേക ചെലവുകൾ ഉണ്ടു്. കാറു്, കെട്ടിടത്തിൻെറ കൂടിയ വാടക, ആദായനികുതി, ക്ലബ് ചെലവുകൾ, പ്രത്യേക വേലക്കാർ തുടങ്ങിയ ചെലവുകൾ സംരക്ഷണച്ചെലവുകൾ ആണ്. മുമ്പു പറഞ്ഞ "പൊങ്ങച്ച" ചെലവുകളും ആ ഇനത്തിൽ കൊള്ളിക്കാം. അവിടെയും മൊത്താദായത്തിൻെറ മൂന്നിലൊന്ന് സംരക്ഷണച്ചെലവായി തള്ളണം. ഒന്നര രൂപ പ്രതിദിനം കൂലി കിട്ടുന്ന ഒരു കൂലിക്കാരനാണെങ്കിലും അര രൂപ അവൻെറ പ്രത്യേക കാര്യക്ഷമതയ്ക്കുവേണ്ടി വക കൊള്ളിക്കുന്നതായി കാണുന്നുണ്ടു്. അവൻെറ അറിവനുസരിച്ചു "വിററമിൻ" ലഭിച്ചില്ലെങ്കിൽ വേല ചെയ്യാൻ സാധിക്കയില്ലെന്നാണ് അവൻെറ വിശ്വാസം. 8 അണയെങ്കിലും കള്ളുഷാപ്പിൽ ചെലവാക്കുന്ന സാധാരണ കൂലിക്കാർ അനവധിയുണ്ടു്. അവൻെറ സംരക്ഷണച്ചെലവാണതു്. ബാക്കിയേ വീട്ടിൽ കൊടുക്കൂ. പണ്ടൊക്കെ പ്രതിദിനക്കൂലി വേലക്കാർക്കു് ഉച്ചഭക്ഷണം കൊടുക്കുക പതിവായിരുന്നു. അതവൻെറ സംരക്ഷണ ചെലവാണ്. ബാക്കിയുള്ളതു് കുടുംബത്തിൽ ചെല്ലും. ഇന്നു ആ പതിവു തീരെ വിട്ടിരിക്കയാണ്. അതുകൊണ്ടു് വേല ചെയ്യുന്നവൻെറ പ്രത്യേക ചെലവിനു് മൂന്നിലൊന്നു പ്രത്യേകം എടുക്കുന്നതു് ആവശ്യമായി വരാം. ദശാംശം കണക്കു കൂട്ടുമ്പോൾ കുടുംബാംഗങ്ങളുടെ എണ്ണവും, ദൈവത്തെയും കണക്കാക്കി വീതിക്കുവാൻ അവനു് ഒരു രൂപ മാത്രമേ ആദായമായി പരിഗണിക്കാവൂ. അങ്ങനെ മുപ്പതോ നൂറോ ഇരുനൂറോ രൂപ പ്രതിമാസ വരുമാനമുള്ളവർക്കും സംരക്ഷണച്ചെലവുകൾ ഉണ്ടു്. ഉച്ചഭക്ഷണം, ദൂരെ താമസിക്കുന്നവർക്കു് ബസ്സ്ചാർജ്ജ് ഇങ്ങനെ പലയിനങ്ങൾ നേരിടും. അതുകൊണ്ടു് മൊത്താദായത്തിൻെറ മൂന്നിൽ രണ്ടു ഭാഗം ആദായം കണക്കാക്കുകയും, കുടുംബാംഗങ്ങളുടെ എണ്ണവും ഒന്നും കൂട്ടിയുള്ള സംഖ്യകൊണ്ടു് ഹരിച്ചുവരുന്ന സംഖ്യ ദൈവീക പ്രവർത്തനങ്ങൾക്കു മാററിവയ്ക്കുകയും ചെയ്താൽ പല സാമൂഹ്യസേവന പ്രവർത്തനങ്ങളും ഇന്നത്തെപ്പോലെ സാമ്പത്തിക ദാരിദ്ര്യം അനുഭവിക്കേണ്ടി വരികയില്ല. ദശാംശം പ്രാർത്ഥനയോടുകൂടി ചെലവഴിക്കുന്നതുപോലെ തന്നെ സുപ്രധാനമായ ഒരു കാര്യമാണ് പൊതുമുതൽ കൈകാര്യം ചെയ്യുന്നവർ വിശ്വസ്തമായും പ്രാർത്ഥനാപൂർവ്വവും പ്രവർത്തിക്കണമെന്നുള്ളതു്. അവരുടെ വിശ്വാസ്യത പൊതുകാര്യങ്ങളുടെ വിജയത്തിനും സംഭാവന ചെയ്യുന്നവരുടെ ഉത്സാഹത്തിനും പ്രധാന അടിസ്ഥാനമായി വർത്തിക്കുന്നുവെന്നുള്ള സംഗതിയും തുല്യഗൗരവത്തോടുകൂടി ചിന്തിക്കേണ്ട ഒരു വിഷയമാണെന്നുള്ളതിനു സംശയമില്ല.

---

(5-ാംപേജ് തുടർച്ച)

കോപിഷ്ഠനായി പുറത്തുവന്നു തസ്കരന്മാരെന്നപോലെ നമ്മോടു പെരുമാറുകയും ശകാരവർഷത്തോടെ നമ്മെ അടിച്ചോടിക്കുകയും ചെയ്താൽ, അതു ശാന്തമായി ക്ഷമയോടും സ്നേഹത്തോടും നാം സഹിക്കുന്നുവെങ്കിൽ അതത്രെ പരമാനന്ദകരമായ അവസ്ഥ. നമ്മുടെ കർത്താവായ യേശുക്രിസ്തുവിനുവേണ്ടി, മുറുമുറുപ്പോ ആവലാതിയോ കൂടാതെ ഇതെല്ലാം സ്വീകരിക്കാൻ നമുക്കു സാധിക്കുന്നപക്ഷം, അതിലാണ് യഥാർത്ഥമായ ആനന്ദം സ്ഥിതി ചെയ്യുന്നതു്. ക്രിസ്തു തൻെറ സുഹൃത്തുക്കൾക്കു ദാനം ചെയ്യുന്ന പരിശുദ്ധാത്മദാനങ്ങളിൽ ഏററവും പ്രധാനം സ്വയത്തെ കീഴടക്കി ക്രിസ്തുവിനോടുള്ള സ്നേഹത്തെക്കരുതി അനീതിയും അക്രമവും സന്തോഷപൂർവം വഹിക്കുന്നതിനുള്ള കൃപയാണ്! നമ്മുടേതല്ലാത്ത സംഗതിയിൽ നാം എന്തിനു് പുകഴ്ചകൊള്ളണം? ക്രൂശിൻെറ യാതനകളിൽ നമുക്കു് അഭിമാനം കൊള്ളാം. തുറന്ന കൈകളോടെ അവയ്ക്കു നാം സ്വാഗതമരുളുന്നപക്ഷം അവ നമ്മുടെ സ്വന്തമായിത്തീരുന്നു. നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ ക്രൂശിലല്ലാതെ മററു യാതൊന്നിലും പ്രശംസിപ്പാൻ എനിക്കിടയാകരുതേ—"

—ഫ്രാൻസിസിൻെറ ആത്മീയ സൗന്ദര്യത്തിൻെറ പ്രഭാപൂരത്തിൽ വിസ്മയഭരിതനായ ലെയോ, സന്തോഷാധിക്യത്താൽ ഏങ്ങലടിച്ചുകൊണ്ടു് അനുഗ്രഹത്തിൻെറ കരങ്ങളിലേക്കു വീണു.

---

പ്രതിവാരപ്രഭാഷണം (The Sermon for The Week)

# മരണത്തിന്റെയും ജീവന്റെയും വഴികൾ

[എം. ററ.]

റോമർ 8: 12—17 വായിക്കുക.

"ദൈവാത്മാവു നടത്തുന്നവർ ഏവരും ദൈവത്തിന്റെ മക്കൾ ആകുന്നു." ദൈവത്തിന്റെ മക്കൾ ആരാകുന്നു എന്നുള്ള ചോദ്യത്തിനു് വി. പൗലൂസ് നൽകുന്ന മറുപടിയാണിതു്. എല്ലാ മനുഷ്യരും ദൈവത്തിന്റെ മക്കളല്ലേ? പിന്നെ ചിലരെ മാത്രം വേർതിരിച്ചു ദൈവമക്കൾ എന്നു വിളിക്കുന്നതു ശരിയാണോ? എല്ലാ മനുഷ്യരും ദൈവത്തിന്റെ പുത്രന്മാരാണെന്നു ക്രിസ്തുമതം പഠിപ്പിക്കുന്നില്ല. ദൈവം മനുഷ്യജാതി മുഴുവന്റെയും പിതാവാണെന്നു ക്രിസ്തു പഠിപ്പിച്ചിട്ടുണ്ടെന്നുള്ളതു ശരി തന്നെ. ദൈവം പിതാവാണെന്നു പറഞ്ഞാൽ അതിന്റെ അർത്ഥം ദൈവം എല്ലാ മനുഷ്യരെയും നല്ലവരെന്നോ ദുഷ്ടന്മാരെന്നോ, നന്ദിയുള്ളവരെന്നോ നന്ദികെട്ടവരെന്നോ ഉള്ള ഭേദമില്ലാതെ ഒരുപോലെ സ്നേഹിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നു എന്നാണ്. എന്നാൽ അതുകൊണ്ടു മാത്രം മനുഷ്യർ ദൈവത്തിന്റെ മക്കളായിത്തീരുന്നില്ല. മനുഷ്യർ ജനനനാൽ തന്നെ ദൈവമക്കളല്ല; അവർ ദൈവമക്കളായിത്തീരുകയാണ്. ദൈവത്തെപ്പോലെ അവർ സ്നേഹമുള്ളവരായിത്തീരുമ്പോൾ—ശത്രുക്കളെ സ്നേഹിക്കുവാനും കരുണ കാണിക്കുവാനും അവർ പഠിക്കുമ്പോൾ— ശിശുക്കളെപ്പോലെ അവർ ദൈവരാജ്യത്തിൽ പ്രവേശിക്കുമ്പോൾ—അവർ ദൈവത്തിന്റെ മക്കളായിത്തീരുന്നു. "ഞാനോ നിങ്ങളോടു പറയുന്നതു്: നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ. സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന്നു പുത്രന്മാരായി തീരേണ്ടതിന്നു തന്നെ." (മത്തായി 5: 44, 45) ആർ ദൈവത്തിന്റെ സ്വഭാവം തങ്ങളുടേതാക്കിത്തീർക്കുന്നുവോ അവർ മാത്രമേ ദൈവത്തിന്റെ പുത്രന്മാരായിത്തീരുകയുള്ളു. ദൈവം എല്ലാവരുടെയും പിതാവാണ്. എന്നാൽ എല്ലാവരും ദൈവത്തിന്റെ പുത്രന്മാരല്ല. വി. യോഹന്നാൻ തന്റെ സുവിശേഷത്തിന്റെ ആരംഭത്തിൽ ഈ സത്യം രേഖപ്പെടുത്തിയിട്ടുണ്ട്. "അവനെ കൈക്കൊണ്ടു് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു." (യോഹ. 1. 12) ദൈവാത്മാവു നമ്മെ നടത്തുവാൻ തക്കവണ്ണം ദൈവാത്മാവിന്നു നമ്മേത്തന്നെ വിട്ടുകൊടുക്കുക. യേശുവിനെ കൈക്കൊണ്ടു് അവന്റെ നാമത്തിൽ വിശ്വസിക്കുക., ദൈവത്തിന്റെ സ്വഭാവം നമ്മുടേതാക്കിത്തീർക്കുക, ഇതെല്ലാം ഒരേ ഒരു കാര്യമാണ്. ദൈവത്തിന്റെ മക്കളായിത്തീരുവാനുള്ള മാർഗ്ഗമാണ് ഇതു്.

ഞങ്ങൾ അബ്രഹാമിന്റെ മക്കളാണെന്നു് ആഭിജാത്യത്തിൽ അഹങ്കരിച്ച യഹൂദപ്രമാണികൾ അവകാശപ്പെട്ടു. അവരോടു കർത്താവു പറഞ്ഞ മറുപടി നിങ്ങൾ അബ്രഹാമിന്റെ മക്കളായിരുന്നെങ്കിൽ അബ്രഹാമിന്റെ പ്രവൃത്തികൾ ചെയ്യുമായിരുന്നു എന്നാണ്. ഇന്നു ക്രിസ്തുവിന്റെ പിൻഗാമികളെന്നോ സത്യവിശ്വാസികളെന്നോ അവകാശപ്പെടുന്നവരിൽ അധികം പേരും ഈ മറുപടി അർഹിക്കുന്നവരല്ലേ? "നിങ്ങൾ ക്രിസ്ത്യാനികളെങ്കിൽ ക്രിസ്തുവിന്റെ പ്രവൃത്തി ചെയ്യുമായിരുന്നു. ക്രിസ്തുവിന്റെ സ്വഭാവവും ആത്മാവും നിങ്ങളുടെ ജീവിതത്തിൽ നിങ്ങൾ പ്രത്യക്ഷപ്പെടുത്തുമായിരുന്നു. നിങ്ങൾ സത്യവിശ്വാസികളെങ്കിൽ നിങ്ങൾ വിശ്വാസത്തിന്റെ ഫലം പുറപ്പെടുവിക്കുമായിരുന്നു." നമ്മിൽ പലരെയും നോക്കി കർത്താവു് ഇപ്രകാരം പറയുന്നുണ്ടാവ ം. ലോകം അങ്ങനെ നമ്മെ വിധിക്കുന്നുണ്ടു്. അതിൽ തെററില്ല തന്നെ.

ദൈവം മനുഷ്യനെ സ്വന്തസാദൃശ്യത്തിൽ സൃഷ്ടിച്ചു. കേവലം സൃഷ്ടിയായ മനുഷ്യനു സ്വാഭാവികമായും സാർവ്വത്രികമായും സ്ഥിരമായും ദൈവത്തോടുണ്ടായിരിക്കേണ്ട ബന്ധം സൃഷ്ടിസഹജമായ ആശ്രയബന്ധമാണ്. മനുഷ്യൻ ദൈവത്തെ ആരാധിക്കുവാനും അനുസരിക്കുവാനും കടപ്പെട്ടവനാണ്. അങ്ങനെ ദൈവത്തെ ആരാധിക്കുകയും അനുസരിക്കുകയും ചെയ്യുന്ന മനുഷ്യൻ ദൈവത്തിന്റെ പുത്രത്വപദവിയിലേക്കു് ഉയർത്തപ്പെടുന്നു. അല്ലാത്തപക്ഷം ദൈവം പിതാവാണെങ്കിലും മനുഷ്യനു പുത്രസ്വീകാരം ലഭിക്കുന്നില്ല. ദൈവാത്മാവു നടത്തുന്നവർ മാത്രമാണു ദൈവത്തിന്റെ പുത്രന്മാർ.

ഈ ഉരകല്ലിൽ ഉരച്ചുനോക്കിയാണ് നാം ദൈവത്തിന്റെ പുത്രന്മാരാണോ അല്ലയോ എന്നു നിശ്ചയിക്കേണ്ടതു്. ക്രിസ്തുവിന്റെ ശരീരമായ സഭയിലെ അംഗങ്ങളായി ദൈവം നമ്മെ കൂട്ടിച്ചേർത്തിട്ടുണ്ടെങ്കിൽ അതു് ഒരു വലിയ പദവി തന്നെ, സംശയ

മില്ല. എന്നാൽ സഭയിലെ അംഗത്വം ദൈവം നമ്മുടെ പിതാവാണെന്നു പറയുന്നതുപോലെയുള്ള ഒരു നിലയിലേ നമ്മെ എത്തിക്കുന്നുള്ളു. സഭവഴിയായി ദൈവം പ്രദാനം ചെയ്യുന്ന കൃപകളെ നാം സ്വയം സ്വീകരിക്കുകയും, സഭയുടെ തലയായ ക്രിസ്തുവിന്റെ നിയന്ത്രണത്തിനു നമ്മെ വിട്ടുകൊടുക്കുകയും അങ്ങനെ നാം ദൈവത്തിന്റെ മക്കളായിത്തീരുകയും ചെയ്യുന്നില്ലെങ്കിൽ സഭയുടെ അംഗത്വം വ്യർത്ഥവും നിരർത്ഥകവുമാണ്. ക്രിസ്തുവിന്റെ ആത്മാവില്ലാത്തവൻ — ക്രിസ്തുവിന്റെ സ്വഭാവമില്ലാത്തവൻ— ക്രിസ്തുവിനുള്ളവനല്ല, ക്രിസ്ത്യാനിയുമല്ല. ക്രിസ്തീയസഭയിൽ പൂർണ്ണന്മാർക്കു മാത്രമേ സ്ഥാനമുള്ളു എന്നല്ല ഇതിന്റെ അർത്ഥം. ഒരു മനുഷ്യനും പൂർണ്ണനോ പാപരഹിതനോ അല്ല. എന്നാൽ ക്രിസ്തുവിനെ സ്വീകരിച്ച് ക്രിസ്തുവിനോടുള്ള അനുസരണത്തിൽ ജീവിതം നയിക്കുന്നവരും അല്ലാത്തവരും തമ്മിൽ വലിയ വ്യത്യാസമുണ്ട്. എത്രയെല്ലാം തോൽവികളും പിന്മാററങ്ങളും ഉണ്ടായാലും ആത്മാർത്ഥമായി ദൈവാത്മാവിന്റെ പ്രവർത്തനത്തിനു തങ്ങളെ തന്നെ കീഴ്പ്പെടുത്തിക്കൊടുക്കുന്നവർ ദൈവമക്കളായി വളരുന്നവരും. അവർ ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കും. ഹൃദയവും ജീവിതവും ക്രിസ്തുവിന്റെ നിയന്ത്രണത്തിനു വിട്ടുകൊടുക്കാതെ നാമമാത്രമായി ക്രിസ്ത്യാനികളായിട്ടോ ക്രിസ്തുസഭാംഗങ്ങളായിട്ടോ നിലകൊള്ളുന്നവർ നിത്യനാശത്തിലേക്കാണു പോകുന്നത്. അവർ തങ്ങളോടുകൂടെ മററുള്ളവരെയും നാശത്തിലേക്കു നയിക്കുന്നു.

"നിങ്ങൾ ജഡത്തെ അനുസരിച്ചു ജീവിക്കുന്നു എങ്കിൽ മരിക്കും നിശ്ചയം; ആത്മാവിനാൽ ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നു എങ്കിലോ നിങ്ങൾ ജീവിക്കും." രണ്ടുവിധത്തിലുള്ള ജീവിതം മനുഷ്യനു സാദ്ധ്യമാണ്. ഒന്ന്, ജഡത്തിന്റെ താല്പര്യങ്ങൾ അനുസരിച്ചുള്ള ജീവിതം —നമുക്കു സ്വാഭാവികമായിട്ടുള്ള അഭിലാഷങ്ങളെ മാത്രം തൃപ്തിപ്പെടുത്തിക്കൊണ്ടുള്ള ജീവിതം—നമ്മുടെ ബുദ്ധിക്കു ശരിയാണെന്നു തോന്നുന്നതോ നമുക്കു സുഖവും സന്തോഷവും നൽകുന്നതോ ആയ കാര്യങ്ങളെ ചെയ്തുകൊണ്ടുള്ള ഒരു ജീവിതം. ഈ ജീവിതത്തിൽ കർതൃത്വം നടത്തുന്നതു നമ്മുടെ സ്വയമാണ്. ആത്മീയമായ മരണമാണ് ഈ ജീവിതത്തിന്റെ അവസാനം. മററെ തരത്തിലുള്ള ജീവിതം ദൈവാത്മാവിന്റെ ശക്തിയാൽ ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പിച്ചുകൊണ്ടുള്ള ജീവിതമാണ്. അവിടെ കർതൃത്വം നടത്തുന്നതു ദൈവത്തിന്റെ ആത്മാവാണ്. നമ്മുടെ സ്വാഭാവികതാല്പര്യങ്ങളും ഇച്ഛകളുമെല്ലാം ആത്മാവിന്റെ നിയന്ത്രണത്തിൻകീഴിലായിത്തീരുന്നു. ഇതാണു ജീവന്റെ വഴി. ജീവിതത്തിൽ വിധിനിർണ്ണായകമായ പ്രശ്നം നാം ഏതിന്റെ അല്ലെങ്കിൽ ആരുടെ നിയന്ത്രണത്തിലാണ് എന്നുള്ളതാണ്. ജഡത്തിന്റെയോ, ആത്മാവിന്റെയോ? ജഡാഭിലാഷങ്ങൾക്കു യാതൊരു ആത്മനിയന്ത്രണവുമില്ലാതെ നാം കീഴ്പ്പെട്ടുപോയാൽ അതോടെ ആത്മാവിന്റെ വളർച്ച അവസാനിച്ചു. ജീവിതം തന്നെ അവസാനിച്ചതായി കണക്കാക്കാം. പാപത്തിൽ തഴമ്പിച്ചാൽ രക്ഷനേടുക സാദ്ധ്യമല്ല. അതുകൊണ്ടു് ഇപ്പോൾ തന്നെ—ഇന്നു തന്നെ—നാം ജീവന്റെമാർഗ്ഗം സ്വീകരിക്കണം. അതായതു ക്രിസ്തുവിന്റെ നിയന്ത്രണത്തിനു നമ്മെ വിട്ടുകൊടുക്കണം. പ്രാർത്ഥനയിലും ഉപവാസത്തിലും കൂടെ ശത്രുവിനോടു്—നമ്മോടു തന്നെ—നാം പോരാടണം. ശരീരത്തിന്റെ പ്രവൃത്തികളെ നാം മരിപ്പിക്കതന്നെ ചെയ്യണം. അതു ദൈവാത്മാവിന്റെ ശക്തികൊണ്ടേ സാധിക്കയുള്ളു. ജീവിതത്തിന്റെ അലസമായ ഒഴുക്കിനു നാം ഒരു പൂർണ്ണവിരാമം ഇടണം. പുതിയ ദൃഢനിശ്ചയത്തോടുകൂടി നമ്മുടെ ജീവിതം കർത്താവിനു സമർപ്പിക്കണം.

—o—

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ വി. യോഹന്നാൻ 21. 1—4

ഉയിർത്തെഴുന്നേല്പിനുശേഷം പത്രോസും മററു ആറു ശ്ളീഹന്മാരുംകൂടി മീൻപിടിപ്പാൻ പോകുന്നതു്; സുവിശേഷണമെന്നുള്ള അവരുടെ ചുമതലയിൽനിന്നും അവർ ഓടിപ്പോകുന്നതിനേയാണ് കുറിക്കുന്നതെന്നു പലരും വ്യാഖ്യാനിക്കാറുണ്ട്. എന്നാൽ വി. യോഹന്നാൻ ശ്ളീഹായുടെ ചിന്തയിൽ നേരേമറിച്ച് സുവിശേഷത്തിനായുള്ള അവരുടെ പോക്കിനെയാണു "മീൻപിടിക്കൽ" പ്രതിച്ഛായീകരിക്കുന്നതു്. ആദിമകാലത്തു് ക്രിസ്ത്യാനികളുടെ ചിഹ്നം കുരിശല്ല മത്സ്യമായിരുന്നു. (ഗ്രീക്കിൽ "രക്ഷകനും ദൈവപുത്രനുമായ യേശുക്രിസ്തു" എന്നുള്ള പദാവലിയുടെ ആദ്യക്ഷരങ്ങൾ ചേർന്നാൽ മൽസ്യം എന്നുള്ള ഗ്രീക്കുവാക്കുകിട്ടും.)

എന്നാൽ ക്രിസ്തുവിനെ കൂടാതെയും പരിശുദ്ധാത്മ ശക്തിയെ പ്രാപിക്കാതെയും സുവിശേഷ ഘോഷണത്തിനു പോകുന്നതിന്റെയനുഭവമാണ് "ആ രാത്രിയിൽ ഒന്നും പിടിച്ചില്ല" എന്നുള്ളതു്. തന്നെക്കൂടാതെ നമുക്കു ഫലം കായ്പ്പുവാൻ സാദ്ധ്യമല്ലഎന്നുള്ള പതിനഞ്ചാമദ്ധ്യായത്തിലെ പാഠം ഇപ്പോഴവർക്കനുഭവമായിത്തീരുന്നു. വ്യക്തിപരമായും സഭാപരമായും ഉള്ള നമ്മുടെ ആത്മീയപ്രവർത്തനങ്ങളിൽ ക്രിസ്തുയേശുവിന്റെ സാന്നിദ്ധ്യരാഹിത്യമാണോ അവയെയെല്ലാം പ്രായേണ ഫലശൂന്യങ്ങളാക്കിത്തീർക്കുന്നതു്?

ചൊവ്വാ 21. 3–7

താൻ നമ്മോടു് ഇന്നും ചോദിച്ചുകൊണ്ടിരിക്കുന്ന ഒരു ചോദ്യമാണ് "കുഞ്ഞുങ്ങളേ മത്സ്യം വല്ലതും ഉണ്ടോ" എന്നുള്ള ചോദ്യം. നമ്മുടെ സഭകൾ പൗരാണികത്വത്തേയും പാരമ്പര്യത്തേയുംപററി അഭിമാനിച്ചുകൊണ്ടിരിക്കുമ്പോൾ ക്രിസ്തു ചോദിക്കുന്ന ചോദ്യം സഭയാകുന്ന വലയ്ക്കകത്തേക്കു മൽസ്യങ്ങളെ കർത്താവിനാദായപ്പെടുത്തുവാൻ നമുക്കു സാധിക്കുന്നുണ്ടോ എന്നുള്ളതാണ്.

താൻ നമ്മുടെകൂടെയുണ്ടെങ്കിൽ തന്നെ നാം അനുസരിക്കുന്നെങ്കിൽ "മീനിന്റെ പെരുപ്പം ഹേതുവായി അതു വലിപ്പാൻ കഴിഞ്ഞില്ല" എന്നുള്ള അവസ്ഥയിലേയ്ക്കു നമുക്കും നമ്മുടെ സഭയ്ക്കും വന്നുചേരുവാൻ ഇന്നും കഴിയും.

ബുധൻ 21. 7–14

അരിസ്റ്റോട്ടലിന്റെ ജീവശാസ്ത്രപ്രകാരം കടലിൽ ആകെ 153 തരം മീനുകളാണുള്ളതു്. ലോകത്തിലുള്ള എല്ലാ വലിയ രാജ്യങ്ങളിൽനിന്നും ക്രിസ്ത്യാനികൾ സഭയ്ക്കകത്തായിട്ടും സഭ കീറിപ്പോകാതിരിക്കുക എന്നുള്ളതായിരുന്നു ദൈവോദ്ദേശം. എന്നാൽ ഇന്നു നമുക്കനുഭവപ്പെടുന്നതാകട്ടെ, രണ്ടുതരം മീനുകൾ ഒരു വലയ്ക്കുള്ളിൽ വരുമ്പോൾ വല കീറിപ്പോകുന്നതായിട്ടാണ്. ഒരുപക്ഷേ അതിനു കാരണം യഥാർത്ഥത്തിൽ ക്രിസ്തുവിങ്കലേയ്ക്കാകൃഷ്ടരായിട്ടുള്ള മൽസ്യങ്ങളല്ല നാം എന്നുള്ളതായിരിക്കുമോ?

x "കൂട്ടുവാൻ" എന്നു മലയാളവേ

ദപുസ്തകത്തിൽ തർജ്ജിമചെയ്തിട്ടുള്ളപദത്തിന്റെ മൂലത്തിനു് "ചെറിയ മീൻ" എന്നാണു് അർത്ഥം.

വല വീശുന്നവരുടെ കൂടെ യേശുനാഥനുണ്ടെങ്കിൽ വലയ്ക്കോ വലയ്ക്കകത്തുള്ളവർക്കോ കേടൊന്നും പററേണ്ടയാവശ്യമില്ല. ദൈവമേ നീ ഞങ്ങളുടെ ഇടയിൽ എഴുന്നെള്ളിവരണമേ! ഞങ്ങളുടെ കുടുംബങ്ങളിലും ഇടവകകളിലുമുള്ള സ്പർദ്ധകളെ നിന്റെ സ്നേഹത്താൽ ദൂരീകരിക്കണമേ!

വ്യാഴം. 21. 7—14 (തുടർച്ച)

കർത്താവായ യേശുമിശിഹാ തന്റെ സ്വന്തം ബലിയെ പ്രതിച്ഛായീകരിച്ചുകൊണ്ടു് അപ്പവും വീഞ്ഞും ശിഷ്യന്മാർക്കു കൊടുത്തതുപോലെ, ഇപ്പോൾ അപ്പവും മത്സ്യവും കൊടുക്കുന്നതിന്റെ അർത്ഥമെന്താണു്? തന്റെ രക്തമാകുന്ന വീഞ്ഞിന്റെ സ്ഥാനത്തു് ക്രിസ്തീയവിശ്വാസിയുടെ സൂചകമാകുന്ന മത്സ്യം തീക്കനലിന്മേൽ വച്ചു നൽകപ്പെടുന്നതിന്നു് ഗഹനമായ അർത്ഥമുണ്ടു്. കർത്താവായ യേശുമിശിഹായുടെ തിരുബലിക്കു പുറമേ, വിശ്വാസികൾ പീഡനമാകുന്ന തീക്കനലുകളിന്മേൽ ബലിയർപ്പിക്കപ്പെടേണ്ടതും മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കു് ആവശ്യമാണു്.

നാം ഓരോരുത്തരും വിളിക്കപ്പെട്ടിട്ടുള്ളതു് ഇങ്ങനെ പീഡനാനുഭവത്തിൽക്കൂടെ സഭയെ വളർത്തുവാനാണു്. രക്തസാക്ഷികളുടെ പീഡാനുഭവമാണ സഭയുടെ പോഷകവസ്തു. ഇന്നും കഷ്ടതയും പ്രയാസവുമനുഭവിക്കാതെ ഒരുത്തർക്കും യഥാർത്ഥത്തിൽ ക്രിസ്തുസഭയെ സേവിക്കുവാൻ സാദ്ധ്യമല്ല.

വെള്ളി. 21. 14—17.

മൂന്നു പ്രാവശ്യം ഉയത്തെഴുന്നേററ ക്രിസ്തുവിനെ പരിശുദ്ധ പത്രോസ് കണ്ടുകഴിഞ്ഞു. താൻ മൂന്നു പ്രാവശ്യം തള്ളിപ്പറഞ്ഞ തന്റെ അരുമനാഥൻ സാക്ഷാൽ യഹോവയായ ദൈവമാണെന്നുള്ളതു മൂന്നു ദർശനങ്ങളെക്കൊണ്ടു തനിക്കു് അനിഷേദ്ധ്യമാംവിധം ദൃഢബോധം വന്നുകാണണം. യേശുവിനെക്കൂടാതെ, പാറയായ പത്രോസിന്നു പോലും ഉറച്ചുനിൽക്കുവാൻ സാദ്ധ്യമല്ലെന്നുള്ളതു് അവനെ ബോദ്ധ്യപ്പെടുത്തേണ്ടതാവശ്യമാണു്. അതിന്നായത്രേ ഇപ്പോൾ മൂന്നു പ്രാവശ്യം, "നിനക്കെന്നോടു് യഥാർത്ഥമായ സ്നേഹമുണ്ടോ?" എന്നു കുത്തിക്കുത്തിച്ചോദിക്കുന്നതു്. അവസാനത്തിൽ മാത്രമാണു് പരിശുദ്ധ പത്രോസിന്നു ബോദ്ധ്യം വരുന്നതു്, തന്റെ നാഥനോടു തനിക്കുള്ള സ്നേഹം പോലും ദൈവത്തിന്റെ കരുണയിലാശ്രയിച്ചാണിരിക്കുന്നതെന്നു്. ഈ ചിന്ത പത്രോസിന്മേൽ പണിയപ്പെട്ടിരിക്കുന്ന സഭയുടെ അംഗങ്ങളാകുന്ന നമുക്കോരോരുത്തർക്കുമുണ്ടാകട്ടെ.

ശനി 21. 14—17 (തുടർച്ച)

മറെറല്ലാററിനേയുംകാൾ കൂടുതലായി കർത്താവായ യേശുവിനെ സ്നേഹിക്കുന്നു എന്നുള്ള ഉടമ്പടിയിന്മേലാണ പത്രോസിന്നു് സഭയിലെ ആടുകളെ മേയിക്കുന്നതിന്നുള്ള സ്ഥാനം നൽകപ്പെട്ടതു്. ഇന്നും ആ സ്നേഹമുള്ളവർക്കേ ഇടയന്മാരായും (Pastors) ആടുകളുടെ മേൽനോട്ടക്കാരായും (Episkopos) കർത്തവ്യനിർവ്വഹണം ചെയ്യുവാൻ സാധിക്കുകയുള്ളു. നാഥനേക്കാൾ കൂടുതലായി തങ്ങളുടെ സ്ഥാനമാനങ്ങളേയും സ്ഥാപിതതാല്പര്യങ്ങളേയും സ്നേഹിക്കുന്ന വളരെയനേകം ഇടയന്മാർ സഭയിലുണ്ടെന്നുള്ളതു്, സഭയുടെ ജീവനില്ലായ്മയുടെ പ്രധാന കാരണങ്ങളിലൊന്നാണു്. പക്ഷേ ആടുകളിൽത്തന്നെയും ഇടയരോടുള്ള സ്നേഹവും അനുസരണവുമില്ലാതായിത്തീർന്നിരിക്കുന്നുവെന്നതു്, ഈ അവസ്ഥയുടെ കാരണമാണോ അതോ പരിണതഫലമാണോ?

—o—

നിഖ്യാവിശ്വാസപ്രമാണം 27

# വലിയ മഹത്വത്തോടുകൂടി വരുവാനിരിക്കുന്നവൻ

(തുടർച്ച)

[റവ. ഡീക്കൻ എം. വി. ജോർജ്ജ്]

യേശുമ്ശിഹായുടെ പുനരാഗമനം വി. വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്ന വിധത്തിൽ വിശ്വസിക്കാത്ത വ്യക്തികൾ പ്രസ്തുത സംഭവത്തെ താഴെപ്പറയുന്ന കാര്യങ്ങളായി മാററി വ്യാഖ്യാനിക്കാറുണ്ടു്. എന്നാൽ അപ്രകാരമുള്ള വ്യാഖ്യാനങ്ങൾ തികച്ചും അസ്ഥാനത്താണെന്നു സൂക്ഷ്മദൃഷ്ട്യാ നോക്കുന്ന ആർക്കും മനസ്സിലാകുന്നതാണു്. (1) യേശുക്രിസ്തുവിന്റെ പുനരുത്ഥാനത്തോടുകൂടി പുനരാഗമനവും സാധിച്ചു എന്നു വാദിക്കുന്നവരുണ്ടു്. എന്നാൽ പുനരുത്ഥാനാനന്തരം താൻ സ്വർഗ്ഗാരോഹണം ചെയ്തപ്പോഴത്രേ താഴെപ്പറയുന്ന വാഗ്ദത്തം വെള്ളവസ്ത്രം ധരിച്ച രണ്ടു പുരുഷന്മാരിൽനിന്നും ആദിമസഭയ്ക്കു ലഭിച്ചതു് എന്നു നാം മനസ്സിലാക്കണം.

"ഗലീലാപുരുഷന്മാരെ നിങ്ങൾ ആകാശത്തിലേക്കു നോക്കിനിൽക്കുന്നതെന്തു്, നിങ്ങളെ വിട്ടു സ്വർഗ്ഗാരോഹണം ചെയ്ത ഈ യേശുവിനെ സ്വർഗ്ഗത്തിലേക്കു പോകുന്നതു നിങ്ങൾ കണ്ടതുപോലെ തന്നെ അവൻ വീണ്ടും വരും. (2) പരിശുദ്ധാത്മാവിന്റെ പെന്തക്കോസ്തുനാളിലെ ആഗമനം കർത്താവിന്റെ പുനരാഗമനമായി വ്യാഖ്യാനിക്കുന്നവർ പലരുണ്ടു്. ആദിമസഭ ആ വിധത്തിൽ പെന്തക്കോസ്തിനെ വ്യാഖ്യാനിച്ചില്ല എന്നുള്ളതു് അതിനുശേഷമുള്ള അവരുടെ കാത്തിരിപ്പിൽനിന്നു് മനസ്സിലാക്കാമല്ലോ. പെന്തക്കോസ്തുനാളിൽ പ്രസംഗിച്ച പത്രോസുതന്നെയാണു് അനന്തരം തന്റെ ലേഖനത്തിൽ ഇപ്രകാരം എഴുതുന്നതു്. "ചിലർ താമസമെന്നു വിചാരിക്കുന്നതു പോലെ കർത്താവു തന്റെ വാഗ്ദത്തം നിവൃത്തിപ്പാൻ താമസിക്കുന്നില്ല. ആരും നശിച്ചുപോകാതെ എല്ലാവരും മാനസാന്തരപ്പെടുവാൻ അവൻ ഇച്ഛിച്ചു നിങ്ങളോടു ദീർഘക്ഷമ കാണിക്കുന്നതേയുള്ളു. കർത്താവിന്റെ ദിവസമോ കള്ളനേപ്പോലെ വരും. അന്നു ആകാശം കൊടുമുഴക്കത്തോടെ ഒഴിഞ്ഞുപോകും. മൂലപദാർത്ഥങ്ങൾ കത്തിയഴികയും ഭൂമിയും അതിന്റെ പണികളും വെന്തുപോകുകയും ചെയ്യും— ——എന്നാൽ നാം അവന്റെ വാഗ്ദത്തപ്രകാരം നീതി വസിക്കുന്ന പുതിയ ആകാശത്തിന്നും പുതിയഭൂമിക്കുമായിട്ടു കാത്തിരിക്കുന്നു. 2 പത്രോസ് 3. 9--13

(3) യറുശലേമിന്റെ നാശം. വി. മർക്കോസിന്റെ സുവിശേഷത്തിലും മററു യറുശലേമിന്റെ നാശത്തെക്കുറിച്ചും, കർത്താവിന്റെ വരവിനേക്കുറിച്ചും തുടർച്ചയായി പറഞ്ഞിരിക്കുന്നുവെങ്കിലും ഇവ രണ്ടും എ. ഡി. 70-ൽ ഒരുമിച്ചു നടന്നു എന്ന വ്യാഖ്യാനം യാതൊരു വിധത്തിലും സ്വീകാര്യമല്ല. മിന്നൽ കിഴക്കുനിന്നു

പടിഞ്ഞാറുവരെ ഉദിക്കുന്നതുപോലെ ലോകത്തെ മുഴുവനും ഉൾക്കൊള്ളുന്നതും പ്രാപഞ്ചികവുമായ ഒരു വിഷയത്തെ എ. ഡി. 70—ൽ നടന്ന ഒരു പ്രാദേശിക സംഭവത്തോടു തുലനം ചെയ്യുന്നതു് ഒരു സാഹസം തന്നെയാണു്. (4) തുടർച്ചയായുള്ള സഭയിലെ ആദ്ധ്യാത്മിക ഉണർവുകളെയും ദൈവത്തിന്റെ ന്യായവിധിയായി വരുന്ന സംഭവങ്ങളെയും കർത്താവിന്റെ പുനരാഗമനമായി വ്യാഖ്യാനിക്കുന്നവരുണ്ടു്. യറുശലേമിന്റെ നാശംപോലെതന്നെ റോമാസാമ്രാജ്യത്തിന്റെ പതനം ന്യായവിധിക്കുവേണ്ടിയുള്ള കർത്താവിന്റെ മറ്റൊരു വരവായി ഇക്കൂട്ടർ വ്യാഖ്യാനിക്കുന്നു. എന്നാൽ താൻ ഒരിക്കലായി പ്രത്യക്ഷപ്പെട്ടുമെന്നല്ലാതെ പലപ്പോഴും വന്നുകൊണ്ടിരിക്കും എന്ന രീതിയിൽ മഹത്വപ്രത്യക്ഷതയെ വി. വേദപുസ്തകം ചിത്രീകരിക്കുന്നില്ല. (5) ഓരോ വിശ്വാസിയുടെയും മരണം അവനവനുവേണ്ടിയുള്ള കർത്താവിന്റെ വരവാണെന്നു ചിലർ വിശ്വസിക്കുന്നു. ജീവനുള്ളവരെയും മരിച്ചവരെയും ന്യായംവിധിപ്പാൻ കാലസമ്പൂർണ്ണതയിൽ യേശുക്രിസ്തു വരുമെന്ന പ്രാപഞ്ചികസംഭവത്തെ (Cosmic Event) ഒരു വ്യക്തിയുടെ മരണമായി ചിന്തിക്കുന്നതു് വളരെ വിചിത്രമായിരിക്കുന്നു. ചെമ്മരിആടുകളെയും കോലാടുകളെയും തരംതിരിക്കുന്നതുപോലെ വിശ്വാസികളെയും അവിശ്വാസികളെയും ന്യായവിധി ദിവസത്തിൽ വേർതിരിപ്പാനായി താൻ വരുമെന്നുള്ളതു് ആ വിധത്തിൽതന്നെ മനസ്സിലാക്കണം.

സഭയുടെ വിശ്വാസം മേൽപ്പറഞ്ഞതുപോലെ വിവിധതരത്തിൽ തെറ്റായി വ്യാഖ്യാനിക്കാവതല്ല. തന്റെ വലിയ മഹത്വത്തോടുകൂടി നിനച്ചിരിയാത്ത നാഴികയിൽ യേശുക്രിസ്തു വരുമെന്നുള്ള വിശ്വാസത്തിൽ അന്തർലീനമായിരിക്കുന്ന സത്യങ്ങൾ താഴെപ്പറയുന്നവയാണു്.

(1) ഈ ദൃശ്യലോകം നിത്യമല്ല.

നാശത്തിന്റെ വിത്തുകൾ ഇതിൽ ഉൾക്കൊണ്ടിരിക്കുന്നു. ജനനവും, മരണവും, വളർച്ചയും, നാശവും, ലോകത്തിൽ എവിടെ നോക്കിയാലും കാണാവുന്നതാണല്ലോ. ഒന്നുമില്ലായ്മയിൽനിന്നു സൃഷ്ടിക്കപ്പെട്ട ഈ പ്രപഞ്ചം ക്രമേണ പുരോഗമിച്ചു് നിത്യ ഉണ്മയായി സ്ഥിതിചെയ്യുമെന്നു വിശ്വസിക്കാവുന്നതല്ല. ആരംഭമുള്ളതിനൊക്കെയും ഒരവസാനമുണ്ടു്.

(2) ചരിത്രത്തിന്റെ അവസാനത്തിൽ നിത്യനായവൻ തന്റെ നിത്യരാജ്യം സ്ഥാപിക്കുന്നതായിരിക്കും.

ദൈവം യഥാവാനായതുകൊണ്ടു് തന്റെ സൃഷ്ടി പരിച്ഛേദം ഇല്ലാതാകുവാൻ താൻ അനുവദിക്കുന്നതല്ല. പഴയതിൽ നിന്നും പുതിയതു് സൃഷ്ടിപ്പാൻ താൻ ശക്തനാണു്. പഴയ ആകാശവും പഴയ ഭൂമിയും ഒഴിഞ്ഞുപോകുമ്പോൾ ആ സ്ഥാനത്തേക്കു് ഒരു പുതുവാന ഭൂമി താൻ ഒരുക്കുന്നുണ്ടു്.

(3) ഇപ്പോഴത്തെ രഹസ്യങ്ങളും അപൂർണ്ണാവസ്ഥകളും സകലത്തിന്റെയും നാഥൻ വെളിപ്പെടുത്താതെയും പൂർത്തിയാക്കാതെയും ഇരിക്കുകയില്ല.

നല്ല ആളുകൾ എന്തുകൊണ്ടു് കഷ്ടപ്പെടുന്നു. ദുഷ്ടന്മാർ എന്തുകൊണ്ടു് സുഖം അനുഭവിക്കുന്നു. ചിലർ വിതയ്ക്കുന്നതു് മറ്റുള്ളവർ കൊയ്യുന്നതു് എന്തുകൊണ്ടു്? ഇപ്രകാരമുള്ള ചോദ്യങ്ങൾക്കു് ഈ ലോകത്തിൽ മറുപടി ലഭിക്കുന്നില്ല എന്നു വിചാരിച്ചു് ചരിത്രത്തിന്റെ മറുവശത്തു് മറുപടി ഇല്ല എന്നു വിചാരിച്ചുപോകരുതു്. "ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നു. അപ്പോഴോ മുഖാമുഖമായി കാണാം. ഇപ്പോൾ ഞാൻ അംശമായി അറിയുന്നു. അപ്പഴോ ഞാൻ അറിയപ്പെട്ടതുപോലെ തന്നെ അറിയും. (1 കോരി 13. 12)

(4) അന്ത്യവാചകം ദൈവത്തിന്റെ കൈയിലാണു്, മനുഷ്യന്റെ കൈയിലല്ല. തിന്മ ജയിക്കുന്നു എന്നും അനീതി നീതിയെ തോൽപ്പിക്കുന്നുവെന്നും ഇപ്പോൾ തോന്നിയാലും കാലസമ്പൂർണ്ണതയിൽ ഓരോരുത്തനും അവനവന്റെ പ്രവൃത്തിക്കു തക്കവണ്ണം പകരം കൊടുപ്പാൻ ദൈവം ബാദ്ധ്യസ്ഥനാണു്. സുവിശേഷവേലയിൽ വ്യാപൃതരായി വയൽപ്രദേശത്തു മരിച്ചവരും രക്തസാക്ഷികളായി ലോകത്തോടു യാത്രപറഞ്ഞവരും അവരവരുടെ പ്രതിഫലം പ്രാപിക്കുന്ന ഒരു ദിവസമുണ്ടു്. "നിലത്തിലെ പൊടിയിൽ നിദ്രകൊള്ളുന്ന പലരും ചിലർ നിത്യജീവന്നായും ചിലർ ലജ്ജയ്ക്കും നിത്യനിന്ദയ്ക്കുമായും ഉണരും. എന്നാൽ ബുദ്ധിമാന്മാർ ആകാശമണ്ഡലത്തിന്റെ പ്രഭപോലെയും പലരെയും നീതിയിലേക്കു തിരിക്കുന്നവർ നക്ഷത്രങ്ങളേപോലെയും എന്നുംഎന്നും പ്രകാശിക്കുക" (ദാനിയേൽ 12.2–3)

(5) ഈ ലോകത്തിൽ വച്ചുതന്നെ നരകവും സ്വർഗ്ഗവും നിഴലായി അനുഭവിക്കാമെങ്കിലും അവയുടെ പൂർത്തീകരണം കർത്താവിന്റെ പുനരാഗമനത്തോടുകൂടി മാത്രമേ ലഭിക്കുകയുള്ളൂ. "നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സു് വിചാരിച്ചാൽ ഈ കാലത്തിലെ കഷ്ടങ്ങൾ സാരമില്ല എന്നു ഞാൻ എണ്ണുന്നു. (റോമർ 8. 18) പ്രിയ

**Licence No. 498** **Dated 26-8-1946** **M.Reg. 528**

# THE CHURCH WEEKLY

മുള്ളവരെ നാം ഇപ്പോൾ ദൈവമക്കളാകുന്നു. നാം ഇന്നതാകുമെന്നു ഇതുവരെ പ്രത്യക്ഷമായില്ല. അവൻ പ്രത്യക്ഷനാകുമ്പോൾ നാം അവനെ താൻ ഇരിക്കുംപോലെതന്നെ കാണുന്നതാകകൊണ്ടു് അവനോടു സദൃശന്മാരാകും.

യേശുക്രിസ്തു ഇന്ന ദിവസം വരുമെന്നു ചിലർ കണക്കുകൂട്ടുകയും വ്യർത്ഥമായ പ്രതീക്ഷ (false hope) സാധുക്കൾക്കു കൊടുക്കുകയും ചെയ്യാറുണ്ടു്.

എന്നാൽ തന്റെ വരവിന്റെ ദിവസം പിതാവായ ദൈവമല്ലാതെ യാതൊരുത്തനും അറിയുന്നില്ല എന്നു് കർത്താവു തന്നെ അരുളിച്ചെയ്തിരിക്കെ അപ്രകാരം പഠിപ്പിക്കുന്നതു് ശരിയല്ല. പൗലൂസ് ശ്ലീഹായും "കള്ളൻ രാത്രിയിൽ വരുമ്പോലെ കർത്താവിന്റെ നാൾ വരുന്നു" (1 തെസ്സലോനിക്യർ 15. 2) എന്നു പറഞ്ഞിരിക്കുന്നു. വരവിനു മുമ്പേ ഭൂലോകമൊക്കെയും സുവിശേഷം പ്രസംഗിക്കപ്പെടേണ്ട. യഹൂദജാതി അനുതപിച്ചു രക്ഷപ്രാപിക്കേണം. (റോമർ 11. 25, 26) അന്തിക്രിസ്തു വെളിപ്പെടുകയും വേണം. (2 തെസ്സലോനിക്യർ 2. 8) എന്നാൽ ഈ അന്തിക്രിസ്തു ആരാണെന്നോ വരവിനുശേഷം നടക്കുന്ന സംഭവങ്ങൾ എന്താണെന്നോ വിശദമായി വെളിപ്പെടുത്തപ്പെട്ടിട്ടില്ല. അതുപോലെതന്നെ കർത്താവു വന്ന വഴി ഞാൻ നിത്യത ആരംഭിക്കുന്നതാകയാൽ നമ്മുടെ കണക്കും പ്രകാരമുള്ള അയിരം വർഷം ഒരു പ്രത്യേക വാഴ്ചയുണ്ടെന്നു അസന്നിഗ്ദ്ധമായ രീതിയിൽ വി. വേദപുസ്തകം സാക്ഷിക്കുന്നില്ല. നമ്മുടെ കർത്താവാകട്ടെ പൗലൂസ് ശ്ലീഹായാകട്ടെ സഹസ്രാബ്ദവാഴ്ചയേക്കുറിച്ചു ഒന്നും തന്നെ പറഞ്ഞിട്ടില്ല. സ്ഥലകാലങ്ങളുടെ അപ്പുറത്തു് നടക്കുവാനുള്ള സംഭവങ്ങളേക്കുറിച്ചു് കൂടുതൽ അറിവാൻ ആഗ്രഹിക്കാതെ വരവിനുമുമ്പു നാം ചെയ്‌വാനായി നമ്മെ ഏൽപ്പിച്ചിരിക്കുന്നജോലികൾ ജാഗരണത്തോടുകൂടി ചെയ്യുകയത്രെ വേണ്ടതു്. കർത്താവുതന്നെ നമ്മോടു പറഞ്ഞിരിക്കുന്നതു് താഴെപ്പറയുന്ന കാര്യങ്ങളാണു്.

1. നിങ്ങളുടെ വീണ്ടെടുപ്പു് അടുത്തുവരുന്നതിനാൽ നിവർന്നു തല പൊക്കുവിൻ. (ലൂക്കോസ് 21. 28)

2. അതിഭക്ഷണത്താലും മദ്യപാനത്താലും ഉപജീവനചിന്തകളാലും ഭാരപ്പെട്ടിട്ടു് ആ ദിവസം നിങ്ങൾക്കു് പെട്ടെന്നു കണിപോലെ വരാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ. (ലൂക്കോസ് 21. 34)

3. സദാകാലവും ഉണർന്നും പ്രാർത്ഥിച്ചുകൊണ്ടും ഇരിപ്പിൻ. (ലൂക്കോസ് 21. 36)

4. (വെളിപാടു് 16. 15) ഞാൻ കള്ളനേപ്പോലെ വരും. തന്റെ ലജ്ജ കാണുമാറു് നഗ്നനായി നടപ്പാതിരിപ്പാൻ ഉടുപ്പു സൂക്ഷിച്ചും ജാഗരിച്ചും കൊള്ളുന്നവൻ ഭാഗ്യവാൻ.

5. നിങ്ങൾ ഭൂലോകമൊക്കെയും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിപ്പിൻ.

"കർത്താവായ യേശുവേ വേഗം വരേണമേ."

—o—

[3-ാംപേജ് തുടർച്ച]

യിട്ടുണ്ടായി. കള്ളുകുടി ശീലിച്ച ആൾക്കോ, സ്വത്തായിട്ടുണ്ടായിരുന്നതു് ഒരു ക്രമ്പാരം ഒഴിഞ്ഞ വീപ്പകളും പത്തായിരം ഒഴിഞ്ഞ ചാരായക്കുപ്പികളും മാത്രമായിരുന്നു. എന്റെ ഒരു അനന്തിരവനും ഞാനും ഒരേപ്രായക്കാരായിരുന്നു. ഒരുമിച്ചു താമസിച്ചു് രണ്ടുപേരും തൃപ്പൂണിത്തുറ ഇംഗ്ലീഷ് സ്കൂളിൽ പഠിച്ചു. അവൻ കള്ളുകുടി ശീലിച്ചു് ദരിദ്രനായി ആലപ്പുഴ, ആശുപത്രിയിൽ വയറു വീർത്തു കിടന്നു് അകാലമരണം പ്രാപിച്ചു. ദൈവകൃപയാൽ ഞാൻ മദ്യപാനം ശീലിച്ചില്ല. ഇപ്പോൾ ഒരു മെത്രാനായി കഴിയുന്നു.

"എനിക്കു വയസ്സായെങ്കിലും ഞാൻ ബാലനായിത്തന്നെ ഇരിക്കുന്നു. കാരണം എന്റെ ചെറുപ്പത്തിൽ എരിയുന്ന മദ്യം എന്റെ ചോരയോടുകൂടികലർത്തിയില്ല എന്നുള്ളതാണു്"—ഷേക്സ്പീയർ.

**സൺഡേസ്കൂൾ രജതജൂബിലി**

പത്തനംതിട്ട മാക്കാംകുന്നു സെന്റ് സ്റ്റീഫൻസ് സൺഡേസ്കൂളിന്റെ രജതജൂബിലി 1956 മെയ്മാസത്തിൽ സാഘോഷം കൊണ്ടാടുന്നതിനു തീരുമാനിച്ചിരിക്കുന്നു. ജൂബിലിയോടനുബന്ധിച്ചു് ഒരു സ്മാരകഗ്രന്ഥം പ്രസിദ്ധപ്പെടുത്തുന്നതിനും സൺഡേസ്കൂൾ കെട്ടിടംപണിക്കാവശ്യമുള്ള പണം പിരിക്കുന്നതിനും സൺഡേസ്കൂൾ അദ്ധ്യാപകർ തീരുമാനിച്ചിരിക്കുന്നു.



Printed and Published by N. M. Abrham B. A. at the Malayala Manorama Press, Kottayam.